ക്രൈസ്തവ കാഹളം

ഒക്ടോബർ 2014

## ഇറാഖിന്റെ വിലാപം



## കുരിശ്ശിനോളം ഉയരേണ്ട യുവത്വം



# സ്നേഹ സ്മരണയിൽ 20 വർഷങ്ങൾ

## ആർച്ചുബിഷപ്പ് ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ 20-ാം ഓർമ്മപ്പെരുന്നാൾ





**വികസന സെമിനാർ, അനുസ്മരണ സമ്മേളനം,**
**കബറിങ്കൽ ധൂപപ്രാർത്ഥന, അനുസ്മരണബലി**

**2014 ഒക്ടോബർ 9, 10 തീയതികളിൽ**

# ക്രൈസ്തവ കാഹളം

ഒക്ടോബർ
2014
വാല്യം. 75 ലക്കം 10






## ഇതളുകളിൽ




# ഫേസ്ബുക്ക് യുവത്വം

ഈ ലക്കം ക്രൈസ്തവ കാഹളം മാസിക യുവജനങ്ങളെക്കുറിച്ച് തയ്യാറാക്കാമെന്ന് തീരുമാനിച്ചു. യുവജനങ്ങൾ അവരുടെ ഊർജ്ജം ചെലവഴിക്കുന്ന ഒരു പ്രധാനപ്പെട്ട പ്ലാറ്റ്ഫോം സോഷ്യൽ മീഡിയയാണ്. നമ്മുടെ യുവത്വം ഫേസ്ബുക്കിൽ ജീവിക്കുന്നു. യുവത്വം ജീവിതത്തിന്റെ ഏറ്റവും പ്രകാശിതമായ കാലഘട്ടമാണ്. എന്നാൽ ഈ കാലഘട്ടം വേണ്ട രീതിയിൽ പൊതുസമൂഹത്തിനു മുന്നിൽ പ്രകാശിതമാകുന്നുണ്ടോ? ഇരുട്ടു നിറഞ്ഞ വഴികളിലേക്ക് നമ്മുടെ യുവത്വം യാത്ര ആരംഭിച്ചിരിക്കുന്നു. അവിടെ അവരുടെ കാലുകൾക്ക് വേഗം കൂടുന്നു. തിന്മ അവരുടെ മേൽ അതിവേഗം പിടിമുറുക്കുന്നു. ഇത് നമ്മെ അതിയായി ആകുലപ്പെടുത്തുന്നു. നഷ്ടപ്പെട്ടു പോകാൻ അധികം യുവത്വം നമുക്കില്ല. ലഹരിയുടെ മറവിൽ വിറങ്ങലിക്കുന്ന യുവത്വം മാതാപിതാക്കളെ നിത്യ ദുഃഖത്തിലാഴ്ത്തുന്നു. ഉന്നത ബിരുദത്തിനായി ഉന്നത കലാലയങ്ങളിലേക്ക് അയക്കപ്പെടുന്ന നമ്മുടെ യുവജനങ്ങൾ പലപ്പോഴും ചെന്നുവീഴുന്ന കെണികൾ നാം അറിയുന്നതിലും എത്രയോ ഭീകരമാണ്. ഒരിക്കലും രക്ഷപെടാൻ കഴിയാത്തവിധം ശക്തമാണ് ലഹരി മാഫിയ.

യുവത്വം ജീവിക്കുവാൻ മറന്നു പോകുന്നു. ഉന്നതബിരുദവും, ഉയർന്ന ജോലിയും, വലിയ വരുമാനവും മാത്രം ജീവിത ലക്ഷ്യമാകുന്നു. അംബരചുംബികളായ ഫ്ളാറ്റിൽ ഒരു ജീവിതം ആസ്വദിക്കുവാൻ മാത്രം ആഗ്രഹിക്കുന്ന യുവത്വം യഥാർത്ഥത്തിൽ ജീവിക്കുവാൻ മറന്നു പോകുന്നു. ലോകത്തിന്റെ സുഖങ്ങളിൽ മതിമറക്കുവാൻ ആഗ്രഹിക്കുന്ന യുവത്വം സ്വർഗ്ഗത്തിന്റെ സുഖം ഒരു മിഥ്യയാണെന്നു കരുതുന്നു. അസീസ്സിയിലെ ഫ്രാൻസിസ് ചരിത്രത്തിൽ ജീവിച്ച യാഥാർത്ഥ്യമാണെന്ന് മനസ്സിലാക്കുവാനും അതിനോടു പൊരുത്തപ്പെടുവാനും കഴിയുന്നില്ല. അങ്ങനെയുള്ള ജീവിതം മനുഷ്യന് അസാധ്യമാണെന്ന് ഇന്നത്തെ യുവത്വം വിശ്വസിക്കുന്നു. അവർക്ക് ജീവിതം ആസ്വദിക്കുവാനുള്ളതാണ്. ആസ്വാദനത്തിന് പരിധികളില്ല. അതിന് പരിധി നിശ്ചയിക്കുവാൻ ആരെയും അനുവദിക്കുകയുമില്ല.

ദിശാബോധം നഷ്ടപ്പെട്ട രാഷ്ട്രീയ യുവജന പ്രസ്ഥാനങ്ങൾ യുവത്വത്തെ 'നന്നായി' ഉപയോഗിക്കുന്നു. നന്മയിലേക്കല്ലെന്നു മാത്രം. തങ്ങളുടെ പ്രതിയോഗികളെ വകവരുത്തുവാനുള്ള ചാവേറുകളായി യുവത്വം അധഃപതിച്ചിരിക്കുന്നു. ദുഃഖകരമായ ഈ സാഹചര്യങ്ങളിൽ നിന്ന് യുവത്വം കരകയറേണ്ടിയിരിക്കുന്നു.

മാതൃകകൾ അന്വേഷിക്കുന്ന യുവത്വത്തിന് യേശുവിനെ മാതൃകയായി നൽകുവാൻ നമുക്കു കഴിയണം. യുവത്വത്തിന്റെ പൂർണ്ണതയിൽ ലോകത്തിനു വേണ്ടി തന്റെ കൈകൾ വിരിച്ചുവച്ച് ജീവിതം ഒരു യാഗമായി നൽകിയ യേശു എന്ന യുവാവ്. നമ്മുടെ യുവത്വത്തിന് ഇതിലും ഉദാത്തമായ ഒരു ജീവിത മാതൃക ഇനിയും ലഭിക്കുവാനില്ല. പ്രിയ യുവജനങ്ങളേ....... നമുക്ക് യേശുവിലേക്കു വളരാം...... യേശുവിനെപ്പോലെയാകാം..... നമുക്ക് യേശുവാകാം....

സ്നേഹത്തോടെ,

ഫാ. ബോവസ് മാത്യു
ചീഫ് എഡിറ്റർ
9447661943



## പിതൃമൊഴി

# യുവത്വം:
# നിഷ്ഠകൾ പൂവിടുന്ന കാലം

ഒരായുസ്സിൽ യൗവ്വനം ദൈവത്തിന്റെ പ്രത്യേകമായ കൈയ്യൊപ്പ് രേഖപ്പെടുത്തി നൽകപ്പെട്ടിരിക്കുന്ന ഒന്നാണ്. യേശുവിനെ അനുകരിച്ച് പുണ്യങ്ങളുടെ പൂർണ്ണതയിലും നിറവിലും വളരാനുള്ള ഘട്ടമാണിത്. യേശുവിന്റെ ചാരെ നടക്കുന്നവർക്ക് മാത്രമേ പുണ്യങ്ങളിൽ വളരുവാൻ സാധിക്കുകയുള്ളൂ. ഇത് ലോകം വച്ച് നീട്ടുന്ന സുന്ദര സ്വപ്ന വാഗ്ദാനങ്ങൾക്ക് എതിരെയുള്ള നീന്തലാണ്. ഒഴുക്കിനെതിരെയുള്ള നീന്തൽ. ഇത് അത്ര എളുപ്പമല്ല. ലോകത്തിന്റെ അരൂപിക്കൊത്ത് ജീവിക്കുവാൻ വലിയ ത്യാഗം ആവശ്യമില്ല, ഒഴുക്കിനൊപ്പം നീന്താൻ വലിയ പ്രയാസമുണ്ടാവില്ല. വെള്ളത്തിൽ നിന്നുകൊടുത്താൽ മതി. എന്നാൽ ഒഴുക്കിനെതിരെ നീന്തുവാൻ വ്യക്തിപരമായ തീരുമാനവും അദ്ധ്വാനവും നിഷ്ഠയും ആവശ്യമുണ്ട്. ഈ അദ്ധ്വാനത്തിന് നമ്മുടെ യൗവ്വനം എത്രമാത്രം ശക്തമാണ്. അശക്തമായ യൗവ്വനം അതിവേഗം തിന്മയുടെ ശക്തികൾക്ക് കീഴ്പ്പെടും അതൊഴിവാക്കേണ്ടത് കാലഘട്ടത്തിന്റെ ആവശ്യമാണ്. നമുക്കൊരു തലമുറ നഷ്ടപ്പെട്ടുകൂടാ. സഭയോടൊത്ത് ചിന്തിക്കുന്ന, സഭയുടെ ശുശ്രൂഷകൾക്കായി സ്വയം സമർപ്പണം ചെയ്യുവാൻ സന്നദ്ധതയുള്ള യുവനിരയെ നമുക്കാവശ്യമുണ്ട്. ഏറെ സന്തോഷമെന്ന് പറയട്ടെ. സഭാതൽപ്പരരായ, സുവിശേഷ ചൈതന്യമുള്ള അനേകം യുവതീ യുവാക്കൾ നമ്മുടെ സഭയ്ക്ക് ഏറെ പ്രതീക്ഷ നൽകുന്നു. കർത്താവിന്റെ സഭയുടെ പ്രതീക്ഷയും അവരിലാണ്. കർത്താവിനെ പ്രതി അനേകം മക്കൾ മദ്ധ്യപൂർവ്വ ദേശങ്ങളിൽ രക്തം ചിന്തി മരിക്കുന്നു. സ്തേഫാനോസിനെപ്പോലെ കർത്താവിനോടുള്ള വിശ്വസ്തതയും സ്നേഹവും കാരണം ജീവൻ നഷ്ടപ്പെടുന്ന അനേകം മക്കളിൽ അധികവും യുവജനങ്ങളും കുട്ടികളുമാണ്. എന്താണവരെ ഇതിന് പ്രേരിപ്പിക്കുന്നത്. മറ്റനേകരെപ്പോലെ സുഖകരമായ ജീവിതം വച്ചുനീട്ടപ്പെട്ടപ്പോഴും അവർ കുരിശാണ് സ്വീകരിച്ചത്. അതാണ് ധീരത. ദൈവത്തെപ്രതി കൊല്ലുന്നതല്ല, കൊല്ലപ്പെടുന്നതാണ് ധീരത! കർത്താവ് കാണിച്ചുതന്ന വഴിയും അതുതന്നെയാണ്. സുവിശേഷത്തിന്റെ ആനന്ദവും ജീവിതവും ഇതുതന്നെയാണ്. ക്രിസ്തു കാണിച്ചുതരുന്ന മാതൃക എല്ലാക്കാലത്തും സാധ്യമാണെന്ന് നമ്മുടെ യുവജനങ്ങളാണ് ലോകത്തെ കാണിച്ച് കൊടുക്കേണ്ടത്.

യേശുക്രിസ്തുവിനോടുള്ള ആത്മബന്ധത്തിൽ ഉറച്ച നിലപാടെടുക്കുന്ന, സ്നേഹബന്ധമുള്ള, സമൂഹത്തോടു പ്രതിബദ്ധതയുള്ള ഒരു യുവനിരയുടെ ശക്തമായ മുന്നേറ്റവും സാക്ഷ്യവും നമ്മുടെ സഭയ്ക്ക് ഏറെ കരുത്ത് പകരും, വിശ്വസനീയതയും സ്വീകാര്യതയും വർദ്ധിപ്പിക്കും!

നിങ്ങളുടെ പിതാവ്,

+Baselios Cleemis

**✠ കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്**
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്




# സ്നേഹ സ്മരണയിൽ രണ്ട് പതിറ്റാണ്ട്

**റൈറ്റ് റവ. ഗീവർഗ്ഗീസ് മണ്ണിക്കരോട്ട് കോർ എപ്പിസ്കോപ്പ**

തിരുവനന്തപുരം നഗരത്തിന്റെ കെടാവിളക്കും മലങ്കര കത്തോലിക്കാ സഭയുടെ പരമാദ്ധ്യക്ഷനും മതമൈത്രിയുടെ പ്രവാചകനും സഭൈക്യത്തിന്റെ വാഗ്ദാനവും ഭാരതത്തിന്റെ സാമുദായിക-സാമ്പത്തിക-രാഷ്ട്രീയ-വിദ്യാഭ്യാസ മണ്ഡലങ്ങളിലെ തേജോതാരവും ആയി പരിലസിച്ചിരുന്ന ഭാഗ്യസ്മരണാർഹനായ ബനഡിക്ട് മാർ ഗ്രീഗോറിയോസ് പിതാവിന്റെ 20-ാം ശ്രാദ്ധ തിരുനാൾ നാം ആഘോഷിക്കുകയാണ്. ആ ശ്രേഷ്ഠാചാര്യനൊപ്പം ചേർന്നിരുന്ന് സഭയ്ക്കു വേണ്ടിയും നാം ഓരോരുത്തർക്കു വേണ്ടിയും പ്രാർത്ഥിക്കുവാനുള്ള അവസരമാണിത്.

മാർ ഗ്രീഗോറിയോസ് പിതാവ് നിത്യസൗഭാഗ്യത്തിൽ പ്രവേശിച്ചിട്ട് ഇരുപത് വർഷം തികയുന്നുവെങ്കിലും ആ പിതാവിന്റെ ചൈതന്യ പൂർണ്ണമായ സാന്നിധ്യം നമുക്ക് ഓരോരുത്തർക്കും ഇപ്പോഴും അനുഭവവേദ്യമാണ്. അദ്ദേഹത്തിന്റെ കൂദാശ പരികർമ്മങ്ങളുടെയും അർത്ഥസമ്പുഷ്ടമായ പ്രസംഗങ്ങളുടെയും ഇമ്പകരമായ ശബ്ദം ഇന്നും നമ്മുടെ ദൈവാലയങ്ങളിൽ പ്രതിധ്വനിക്കുന്നുണ്ട്. മഹാന്മാർ മരിച്ചാലും തങ്ങളുടെ ജീവിതദർശനം, കർമ്മനൈപുണ്യം എന്നിവ വഴി വരും തലമുറകളിലൂടെ ജീവിക്കും എന്നതിന് ഉദാത്തമായ ഒരു മാതൃകയാണ് അഭിവന്ദ്യ ഗ്രീഗോറിയോസ് പിതാവ്.

നമ്മുടെ കർത്താവിന്റെ ജീവിതത്തെ സംഗ്രഹിച്ചുകൊണ്ട് ബൈബിളിൽ വിശുദ്ധ മത്തായി ശ്ലീഹ രേഖപ്പെടുത്തിയിരിക്കുന്നത് 'അവൻ നന്മ ചെയ്തുകൊണ്ട് ഗ്രാമങ്ങൾ തോറും ചുറ്റി സഞ്ചരിച്ചു' എന്നാണ്. അഭിവന്ദ്യ ഗ്രീഗോറിയോസ് പിതാവിനെ സംബന്ധിച്ചിടത്തോളം ഈ വാക്കുകൾ വളരെ അന്വർത്ഥമാണ്. സഭയിൽ ഓരോ കാലത്തും അനുയോജ്യരായ നേതാക്കന്മാരെ ദൈവം നമുക്ക് വേണ്ടി അയയ്ക്കുന്നു. കഴിഞ്ഞ പതിറ്റാണ്ടുകളിൽ അഭിവന്ദ്യ ഗ്രീഗോറിയോസ് പിതാവിനെപ്പോലെ പണ്ഡിതനനും, പരിശുദ്ധനും, പ്രഗല്ഭനും, സ്നേഹോദാരനും, കർമ്മനിരതനും, സിദ്ധിവിശേഷങ്ങളാൽ സമ്പുഷ്ടനുമായ ഒരു വ്യക്തിയെ മലങ്കരസഭയ്ക്ക് ആവശ്യമായിരുന്നു. ഭാഗ്യസ്മരണാർഹനും ദൈവദാസനുമായ മാർ ഈവാനിയോസ് തിരുമേനി ആരംഭിച്ച പുനരൈക്യപ്രസ്ഥാനത്തെ ഗ്രീഗോറിയോസ് പിതാവ് അതിശീഘ്രം വളർത്തി അതിന് വിശ്വവിഖ്യാതി നേടിക്കൊടുത്തു.

രണ്ടാം വത്തിക്കാൻ സുന്നഹദോസിന്റെ കാലയളവിൽ ജീവിക്കുവാനും ആദ്യന്തം അതിൽ സംബന്ധിച്ച് മലങ്കര കത്തോലിക്കാ സഭയുടെ സ്വഭാവത്തെയും ദൗത്യത്തെയും പ്രശംസനീയമാംവിധം സാർവത്രിക സഭയ്ക്ക് പരിചയപ്പെടുത്തിക്കൊടുക്കുവാനും അദ്ദേഹത്തിനു സാധിച്ചു. രണ്ടാം വത്തിക്കാൻ കൗൺസിൽ ആദ്യന്തവും തുടർന്ന് 1992 വരെയുള്ള എല്ലാ ബിഷപ്സ് സിനഡുകളിലും സംബന്ധിക്കുവാനുള്ള അസുലഭമായ സൗഭാഗ്യവും അദ്ദേഹത്തിന് ലഭിച്ചു. 1992-ൽ നടന്ന സിനഡിൽ 'അല്മായരുടെ വിളിയും പരിശീലനവും' എന്ന വിഷയത്തോടനുബന്ധിച്ച് 'ആരാധനയുടെ അനുഷ്ഠാനവും ആഘോഷവുമാണ് ആത്മീയ രൂപവത്ക്കരണത്തിന് അനുയോജ്യമായ ഉപാധി'യെന്ന് അദ്ദേഹം പ്രസ്താവിക്കുകയുണ്ടായി. ഈ ബോധ്യത്തിന്റെ അടിസ്ഥാനത്തിൽ മലങ്കര കത്തോലിക്കാ സഭയുടെ ആരാധന ചൈതന്യപ്രദവും സജീവവുമാക്കുന്നതിൽ വന്ദ്യപിതാവ് സദാതൽപ്പരനായിരുന്നു. വിശുദ്ധ കുർബാന കേന്ദ്രീകൃതമായ ഒരു ആത്മീയത സഭയിൽ വളർത്തിയെടുക്കുന്നതിന് അദ്ദേഹം പരിശ്രമിച്ചു. അതിനായി ഇടവകകൾ തോറും പരിശീലന സംഘത്തെ അയക്കുകയും പ്രാർത്ഥനകൾ അർത്ഥം മനസ്സിലാക്കി സാവധാനം ചൊല്ലുന്നതിന് വേണ്ട പരിശീലനം നൽകുകയും ചെയ്തു. കുടുംബം ഒരു ഗാർഹിക സഭയാണെന്നും കുടുംബത്തിൽ ആദ്ധ്യാത്മികാന്തരീക്ഷം നിലനിർത്തണമെന്നും ആവർത്തിച്ച് അദ്ദേഹം ഉദ്ബോധിപ്പിച്ചു. മതബോധനത്തിന് പ്രത്യേക പ്രോത്സാഹനം നൽകുകയും യുവജന പ്രസ്ഥാനത്തിന് സംഘടിതരൂപം നൽകി പരിപോഷിപ്പിക്കുകയും ചെയ്തു.

അല്മായ നേതൃത്വം വളർത്തുന്നതിനും ദൈവവിളി പരിപോഷിപ്പിക്കുന്നതിനും പിതാവ് ബദ്ധ ശ്രദ്ധാലുവായിരുന്നു. മലങ്കര സഭയുടെ വ്യക്തിത്വത്തിലും ആരാധനാ പൈതൃകത്തിലും വൈദിക വിദ്യാർത്ഥികളെ പരിശീലിപ്പിക്കുന്നതിന് മലങ്കര സഭയ്ക്കുവേണ്ടി ഒരു മേജർ സെമിനാരി തുടങ്ങുന്നതിന് വന്ദ്യപിതാവ് കാണിച്ച ഉത്സാഹവും അദ്ധ്വാനവും പ്രശംസനീയമാണ്. ബാഹ്യ കേരളാ മിഷനുകൾ ആരംഭിക്കുന്നതിന് പിതാവ് പ്രദർശിപ്പിച്ച തീക്ഷ്ണതയും അഭിമുഖീകരിച്ച പ്രശ്നങ്ങളും നിരവധിയാണെങ്കിലും തന്റെ അജപാലന ധർമ്മനിർവഹണത്തിന്റെ ഭാഗമായി അദ്ദേഹം അതിനെ വീക്ഷിച്ചു.

മലങ്കര സഭ പൊതുവായും തിരുവനന്തപുരം അതിരൂപത പ്രത്യേകിച്ചും വന്ദ്യപിതാവിന്റെ സംരക്ഷണത്തിലും നേതൃത്വത്തിലും അസാധാരണമായ വളർച്ച പ്രാപിച്ചു. ധാരാളം പുതിയ മിഷനുകൾ തുടങ്ങിയും നിരവധി പുതിയ ദൈവാലയങ്ങൾ പണികഴിപ്പിച്ചും ഉന്നതമായ വിദ്യാഭ്യാസ സ്ഥാപനങ്ങൾ ആരംഭിച്ചും തൊഴിലവസരങ്ങൾ സൃഷ്ടിച്ചും അതിരൂപതക്ക് ഉണർവും ഉത്തേജനവും പ്രദാനം ചെയ്തു.

മാർ ഗ്രീഗോറിയോസ് പിതാവിനെ ലോകജനതയുടെ മുന്നിൽ പ്രിയങ്കരനും ആദരണീയനുമാക്കി തീർക്കുന്നത് അദ്ദേഹത്തിന്റെ മനുഷ്യസ്നേഹവും ആർദ്രതയുമാണ്. സ്നേഹത്തിന്റെയും സേവനത്തിന്റെയും മാർഗങ്ങളിലൂടെ അദ്ദേഹം തന്നെത്തന്നെ പൂർണ്ണമായി ദൈവത്തിനും മനുഷ്യർക്കും വേണ്ടി സമർപ്പിച്ചു. മനുഷ്യസ്നേഹം ഈശ്വരസ്നേഹമായും മനുഷ്യസേവനം ദൈവസേവനമായും അദ്ദേഹം കരുതിയിരുന്നു. മനുഷ്യനിൽ ഈശ്വരനെ ദർശിക്കുവാൻ കഴിഞ്ഞ ശ്രേഷ്ഠാചാര്യനായ അദ്ദേഹത്തെ തേടി ആചാര്യ അവാർഡ് എത്തിയെങ്കിൽ അതിൽ അത്ഭുതപ്പെടാനില്ല. പാവങ്ങളോട് തിരുമേനി അനിതര സാധാരണമായ പ്രതിബദ്ധതയാണ് പുലർത്തിയിരുന്നത്. കർത്താവായ യേശുക്രിസ്തു തന്റെ ദൗത്യത്തിന്റെ സാരാംശം വെളിപ്പെടുത്തിയത് ഇപ്രകാരമാണ്. 'കർത്താവിന്റെ ആത്മാവ് എന്റെമേൽ ഉണ്ട്. ദരിദ്രരെ സുവിശേഷം അറിയിക്കാൻ അവിടുന്ന് എന്നെ അഭിഷേകം ചെയ്തിരിക്കുന്നു. ബന്ധിതർക്ക് മോചനവും അന്ധർക്ക് കാഴ്ചയും അടിച്ചമർത്തപ്പെട്ടവർക്ക് സ്വാതന്ത്ര്യവും കർത്താവിന് സ്വീകാര്യമായ വത്സരവും പ്രഖ്യാപിക്കാൻ അവിടുന്ന് എന്നെ അയച്ചിരിക്കുന്നു'. (ലൂക്കാ 4:18,19) അഭിവന്ദ്യ പിതാവും ഇതേ അരൂപിയിലും അർത്ഥത്തിലും തന്റെ മെത്രാഭിഷേക കർമ്മത്തിനുശേഷം പ്രസ്താവിക്കുകയുണ്ടായി: എനിക്ക് സാധുക്കളോട് അധികം സ്നേഹമുണ്ട്. എന്റെ ആയുസ്സിന്റെ ബാക്കിമുഴുവൻ സാധുക്കളുടെ ഉയർച്ചക്കുവേണ്ടി വിനിയോഗിക്കുമെന്ന് ഞാൻ പ്രതിജ്ഞ ചെയ്യുന്നു. ഈ പ്രതിജ്ഞ പാലിക്കാനുള്ള ശ്രമമാണ് അദ്ദേഹത്തെ പ്രസിദ്ധനായ ഒരു സാമൂഹ്യപ്രവർത്തകനും മനുഷ്യസ്നേഹിയുമാക്കിത്തീർത്തത്.

മനുഷ്യന്റെ സമസ്ത പ്രവർത്തനങ്ങൾക്കും ഒരു ആദ്ധ്യാത്മിക മൂല്യമുണ്ടായിരിക്കണമെന്ന കാഴ്ചപ്പാടോടെയാണ് അദ്ദേഹം സാമൂഹിക പ്രവർത്തനങ്ങളിൽ ഏർപ്പെട്ടിരുന്നത്. ദൈവത്തിന്റെ ആത്മാവ് കുടികൊള്ളുന്ന മനുഷ്യനിൽ സമഗ്രമായ ഒരു വളർച്ചയാണ് ഉന്നം വയ്ക്കേണ്ടതെന്ന് അദ്ദേഹം ഉറച്ചു വിശ്വസിച്ചിരുന്നു. എല്ലാ മണ്ഡലങ്ങളിലും, പ്രത്യേകിച്ച് ആതുരസേവന രംഗത്തും ക്രിസ്തുവിന്റെ കാരുണ്യാർദ്ര ഹൃദയത്തോടെയാണ് അദ്ദേഹം പ്രവർത്തിച്ചിരുന്നത്. ഒരു നവ വൈദികനായി ഞാൻ കാണാൻ ചെന്നപ്പോൾ പിതാവ് പറയുകയുണ്ടായി. ജനങ്ങൽക്ക് നന്മ ചെയ്യണമെങ്കിൽ നാം അവരെ ആത്മാർത്ഥമായി സ്നേഹിക്കണം. നിസ്വാർത്ഥമായ സ്നേഹം നമ്മെ കർമ്മോത്സുകരാക്കും. അത് സേവനമായി മാറും, ഇത് വാസ്തവത്തിൽ പിതാവിന്റെ ജീവിതാദർശമായിരുന്നു.

ജാതി-മത-വർഗ്ഗ-വർണ്ണ വരമ്പുകൾക്കതീതമായി എല്ലാവരെയും ദൈവമക്കളായി കാണുന്നതിനും സ്നേഹിക്കുന്നതിനും വന്ദ്യ പിതാവിന് കഴിയുമായിരുന്നു. അതുകൊണ്ടാണ് 1994 ആഗസ്റ്റ് 27-ാം തീയതി വന്ദ്യ പിതാവിന്റെ പൗരോഹിത്യ സുവർണ്ണ ജൂബിലിയോടനുബന്ധിച്ച് കൂടിയ മഹാ സമ്മേളനം ഉദ്ഘാടനം ചെയ്തുകൊണ്ട് അന്ന് ഭാരതത്തിന്റെ വൈസ്പ്രസിഡന്റും പിൽക്കാലത്ത് പ്രസിഡന്റുമായിത്തീർന്ന കെ.ആർ. നാരായണൻ പ്രസ്താവിച്ചത്, മാർ ഗ്രീഗോറിയോസ് പിതാവ് അന്തർ ദേശീയ വ്യക്തിത്വത്തിന്റെ ഉടമയും മതേതരത്വത്തിന്റെ ഉദാത്ത മാതൃകയുമാണെന്ന്.

മനുഷ്യന്റെ ധാർമ്മിക ജീവിതത്തിന് സാമ്പത്തിക ഭദ്രത ആവശ്യമാണെന്ന് പിതാവിന് ഉറച്ചബോധ്യമുണ്ടായിരുന്നതുകൊണ്ടാണ് കൃഷി, മത്സ്യബന്ധനം, ഭവന നിർമ്മാണം എന്നീ മണ്ഡലങ്ങളിൽ അദ്ദേഹത്തിന്റെ ശ്രദ്ധ പതിഞ്ഞിരുന്നത്. കേരളത്തിൽ ഹരിത വിപ്ലവത്തിനും, ധവള വിപ്ലവത്തിനും, മരം വളർത്തലിനും എല്ലാംതന്നെ ആശയവും ആവേശവും പകർന്ന അഭിവന്ദ്യ പിതാവിന്റെ കർമ്മ മണ്ഡലങ്ങൾ സാംസ്കാരിക കേരളത്തിന് ഒരിക്കലും വിസ്മരിക്കാനാവില്ല.

ഇത്രമാത്രം ബഹുമുഖ പ്രതിഭയായിരുന്ന ബനഡിക്ട് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ വാത്സല്യവും കരുതലും ഒരിക്കലെങ്കിലും അനുഭവിച്ചറിഞ്ഞ വ്യക്തികളുടെ മനസ്സിൽ അദ്ദേഹത്തിന്റെ മിഴിവേറിയ ചിത്രം ഒളിമങ്ങാതെ നിലനിൽക്കും. ഞാൻ ഒരു കൊച്ചച്ചനായി തണ്ണിത്തോട്ടിൽ വികാരിയായിരുന്നപ്പോൾ, അവിടെ വൈദികർക്ക് താമസിക്കുന്നതിന് പുതുതായി പണികഴിപ്പിച്ച കെട്ടിടത്തിന്റെ ആശിർവാദ കർമ്മത്തിനായി പിതാവ് അവിടെയെത്തി. പിതാവിന്റെ താമസത്തിനാവശ്യമായ ക്രമീകരണങ്ങളെല്ലാം ചെയ്തശേഷം, പിറ്റേദിവസം രാവിലെ ഉദ്ഘാടനം ചെയ്യപ്പെടേണ്ടതായ 'എലിമുള്ളും പ്ലാക്കൽ' മിഷനിലേക്ക് ഞാൻ ഒരു ജീപ്പിൽ പോയി. അവിടെ ആവശ്യമായ ക്രമീകരണങ്ങൾ ചെയ്തതിനുശേഷം തിരിച്ചുവരുന്ന അവസരത്തിൽ യാദൃശ്ചികമായി ഒരു മഴ പെയ്തു. ജീപ്പ് തോടിനപ്പുറം കടക്കുവാൻ സാധിക്കാതെയും വന്നു. അങ്ങനെ മഴ

കാരണം രാത്രിയിൽ താമസിച്ച് മേടയിൽ എത്തിയപ്പോൾ ഞാൻ കണ്ട കാഴ്ച വന്ദ്യപിതാവ് ഞാൻ വരാൻ വൈകിയതു കാരണം റോഡിലേക്ക് കണ്ണും നട്ടിരിക്കുകയാണ്. കണ്ട മാത്രയിൽ വിഷമവും സന്തോഷവും ആ മുഖത്ത് നിഴലിച്ചു. ഞാൻ അച്ചനെ പ്രതീക്ഷിച്ചിരിക്കുകയായിരുന്നു എന്ന് പറഞ്ഞ് വളരെ സ്നേഹവായ്പ്പോടെ എന്നോട് പെരുമാറി. അന്നത്തെ ആ സംഭവം ഓർക്കുമ്പോൾ ഇന്നും നന്ദികൊണ്ട് എന്റെ ഹൃദയം തുടിക്കുകയാണ്. ഇതുപോലുള്ള അനേകം അനുഭവങ്ങൾ അദ്ദേഹത്തെ ഒരിക്കലെങ്കിലും കണ്ടുമുട്ടിയിട്ടുള്ള ഓരോരുത്തർക്കും പറയാനുണ്ടാകുമെന്ന കാര്യത്തിൽ സംശയമില്ല.

മാർ ഗ്രീഗോറിയോസ് പിതാവിന്റെ വ്യക്തിത്വത്തിന്റെയും ശക്തിയുടെയും ഉറവിടം ഏതാണെന്ന് അന്വേഷിക്കുമ്പോൾ ഉത്തരം ലളിതമാണ്. അദ്ദേഹത്തിന്റെ പ്രാർത്ഥനാജീവിതവും ദൈവാശ്രയ ബോധവുമാണ് ആ സ്രോതസ്സ്. കുറേക്കാലം അദ്ദേഹത്തിന്റെ സെക്രട്ടറി ആയിരിക്കുവാൻ എനിക്ക് ഭാഗ്യം സിദ്ധിച്ചിട്ടുണ്ട്. പ്രഭാതത്തിൽ യാത്രതിരിച്ച് അതിദൂരം സഞ്ചരിച്ച് പല സമ്മേളനങ്ങളിൽ പങ്കെടുത്തശേഷം രാത്രിയാമങ്ങളിൽ അരമനയിൽ തിരിച്ചെത്തുന്ന അദ്ദേഹത്തിന്റെ പാദങ്ങൾ ചലിക്കുന്നത് ചാപ്പലിലേക്കാണ് (ക്രിസ്തുവിന്റെ സന്നിധിയിലേക്കാണ്). പകൽ മുഴുവനുമുണ്ടായ നേട്ടങ്ങളും കോട്ടങ്ങളും കാഴ്ചവയ്ക്കാനും ദൈവത്തെയും ജനങ്ങളെയും കൂടുതൽ സ്നേഹിക്കാനും ആവശ്യമായ കരുത്താർജ്ജിക്കുവാനും സക്രാരിയുടെ മുൻപിൽ മണിക്കൂറുകളോളം അദ്ദേഹം ചെലവഴിച്ചു.

നമുക്ക് എന്നും അഭിമാനത്തോടും കൃതജ്ഞതയോടും കൂടി മാത്രമേ മാർ ഗ്രീഗോറിയോസ് പിതാവിനെ അനുസ്മരിക്കുവാൻ സാധിക്കുകയുള്ളൂ. അദ്ദേഹം വഴി ദൈവം മലങ്കരസഭയ്ക്ക് നൽകിയിട്ടുള്ള അസംഖ്യങ്ങളായ നന്മകൾക്കുവേണ്ടി ദൈവതിരുമുൻപാകെ കൃതജ്ഞതയർപ്പിക്കാം. ഇന്നും സ്വർഗ്ഗത്തിലിരുന്നുകൊണ്ട് അഭിവന്ദ്യ പിതാവ് പുനരൈക്യപ്രസ്ഥാനത്തിനും മലങ്കരസഭയ്ക്കും വേണ്ടി പ്രാർത്ഥിക്കുന്നുണ്ട്. പുണ്യ ശ്ലോകന്മാരായ നമ്മുടെ പിതാക്കന്മാരുടെ നല്ല മാതൃകകളെ നമുക്ക് അനുകരിക്കാം. ഗ്രീഗോറിയോസ് പിതാവിന്റെ സ്നേഹവും സേവന സന്നദ്ധതയും ദൈവാശ്രയവും പ്രാർത്ഥനാജീവിതവും മലങ്കരസഭയുടെ ഉന്നതിക്കുവേണ്ടി പ്രവർത്തിക്കുവാൻ നമുക്ക് പ്രചോദനം നൽകട്ടെ. ഒപ്പം ദൈവദാസനായ മാർ ഈവാനിയോസ് പിതാവിന്റെയും മറ്റ് മലങ്കര കത്തോലിക്കാ തനയരുടെയും ദർശനവും ദൗത്യവും പ്രാർത്ഥനയും.

ഇന്ന് നമ്മുടെ സഭയെ നയിക്കുന്ന കർമ്മോത്സുകനായ അത്യഭിവന്ദ്യ ക്ലീമീസ് കർദ്ദിനാൾ പിതാവിന്റെയും മറ്റ് പിതാക്കന്മാരുടെയും മാർഗ്ഗനിർദ്ദേശങ്ങളും നേതൃത്വവും സ്വീകരിച്ചുകൊണ്ട് സഭയുടെ സർവ്വോന്മുഖമായ പുരോഗതിക്കുവേണ്ടിയും നാം അധിവസിക്കുന്ന ഈ ലോകം കൂടുതൽ പ്രശാന്തസുന്ദരമായി തീരുന്നതിനുവേണ്ടിയും നമുക്ക് യത്നിക്കാം. പുണ്യചരിതനും സ്നേഹസമ്പന്നനും സന്ന്യാസിവര്യനുമായ മാർ ഗ്രീഗോറിയോസ് പിതാവിന്റെ പാദാരവിന്ദങ്ങളിൽ ആയിരമായിരം ആദരാഞ്ജലികൾ അർപ്പിക്കുന്നു..........









**(അഭിമുഖം രണ്ടാം ഭാഗം)**

*തയ്യാറാക്കിയത്*
രാജു മാത്യു

# നമുക്കുള്ളത് സഭാ സ്നേഹമുള്ള യുവജനങ്ങൾ

*ചുറുചുറുക്കിന്റെ പര്യായമാണ് കർദ്ദിനാൾ മാർ ബസേലിയോസ് ക്ലീമ്മീസ് കാതോലിക്കാബാവ. ഉരുളയ്ക്കുപ്പേരിപോലുള്ള മറുപടികളും ശ്രദ്ധേയം. ബാവായുടെ പെട്ടെന്നുള്ള മറുപടികളെക്കുറിച്ചും അതിലെ നർമ്മത്തെക്കുറിച്ചും ചൂണ്ടിക്കാണിച്ചപ്പോൾ അതിനുള്ള മറുപടിയും ചെട്ടെന്നു വന്നു. പറയാനുള്ളത് അന്നേരം പറയാതെ പിന്നീട് പറഞ്ഞിട്ട് കാര്യമുണ്ടോ? ശരിയാണ്, ഇതിലും വലിയൊരു മറുപടിയുണ്ടോ. തിരുവനന്തപുരം തിരുസന്നിധിയിൽ നിന്ന് കാർ ആയൂരിലെത്തിയപ്പോൾ എന്റെ ചോദ്യങ്ങൾക്കും ബാവായുടെ മറുപടികൾക്കും ഒരു ഷോർട്ട് ബ്രേക്ക്. അവിടെ ഒരു വിവാഹത്തിൽ പങ്കെടുത്തശേഷം മറ്റൊരു പത്ര പ്രവർത്തകന്റെ അഭിമുഖവും കാറിൽത്തന്നെ നടത്തണം. കറുകച്ചാലിൽ കാണാമെന്ന് പറഞ്ഞ് ബാവാ യാത്രയായി. നാലു മണിക്കൂറുകൾക്ക് ശേഷം ഞങ്ങൾ കറുകച്ചാലിൽ വീണ്ടും കണ്ടുമുട്ടി. അവിടെ നിന്ന് വണ്ടിപ്പെരിയാർ വരെ ബാവായുടെ കാറിൽ സഞ്ചരിച്ച് അഭിമുഖം തുടർന്നു.*



**യുവതീ-യുവാക്കളോട് ബാവായ്ക്ക് എന്താണ് പറയാനുള്ളത്?**

യുവത്വമാണ് ഏറ്റവും ആരോഗ്യമുള്ള സമയം. ഏതു വെല്ലുവിളികളും ഏറ്റെടുക്കാനുള്ള ഇച്ഛാശക്തി പ്രകടമാക്കുന്ന കാലയളവാണ് ഇത്. ഞാൻ നമ്മുടെ യുവസംഘത്തോടൊപ്പം പെരുന്നാട്ടിൽ നിന്ന് തിരുവനന്തപുരത്തേക്ക് തീർത്ഥാടനത്തിൽ പങ്കെടുത്ത് നടന്നു. അത് ഏറ്റവും ആത്മീയ അനുഭവം ഉണ്ടായ കാലമാണ്. അഞ്ചു ദിവസവും ഇവർക്കൊപ്പം നടന്ന് പ്രാർത്ഥിക്കാൻ കഴിയുന്നതും അവരുടെ ക്ലേശം മനസ്സിലാക്കാൻ കഴിയുന്നതും വലിയ അനുഗ്രഹമായി ഞാൻ കണ്ടു. വലിയ ആവേശമായിരുന്നു. ഇനിയും നടക്കണമെന്ന് ആഗ്രഹമുണ്ട്. യുവത്വം ഏറ്റവും അനുഗ്രഹകരമായ കാലമാണ്. ഏറെ നന്മ ചെയ്യാൻ ഉപയോഗിക്കേണ്ട കാലം. എന്നാൽ ഇത് എത്രത്തോളം പേർ മനസ്സിലാക്കുന്നു എന്നു സംശയമാണ്. അതാണ് മദ്യത്തിനും ലഹരിക്കും മറ്റും അടിമപ്പെടാൻ കാരണം. എന്നാൽ നമ്മുടെ സഭയിലെ യുവതീ-യുവാക്കളെ സംബന്ധിച്ച്പറഞ്ഞാൽ ഏറെ സ്നേഹമുള്ള സഭാമക്കളാണ് നമുക്കുള്ളത്. ആത്മാഭിമാന ബോധമുള്ള, സഭയോട് സ്നേഹമുള്ള തലമുറ. നമ്മുടെ സൈദ്ധാന്തിക പ്രബോധനങ്ങൾ ഇവർക്ക് കാലോചിതമായി നൽകേണ്ടതുണ്ട്. സഭാത്മക ജീവിതത്തെ പ്രചോദിപ്പിക്കാൻ കഴിയുന്ന രീതിയിലാകണം അത്. ദേശത്തിന്റെ കെട്ടുപണിയിൽ പങ്കാളികളാകുന്നതും ആത്മീയതയാണെന്ന് തിരിച്ചറിയണം. ഇതിനുള്ള ഊർജ്ജം യേശുക്രിസ്തുവിൽ നിന്ന് സ്വീകരിക്കാൻ കഴിയണം. ഒരു മണിക്കൂർ കുർബാനയ്ക്ക് മുന്നിലിരുന്ന് പ്രാർത്ഥിക്കണം. ഇതൊന്നും അടിച്ചേൽപ്പിക്കേണ്ടതല്ല. പൊതുജീവിത ചര്യയുടെ ഭാഗമാകേണ്ടതാണ്. ഔന്നത്യമുള്ള കൂട്ടമായി

നമ്മുടെ യുവജനങ്ങളെ വളർത്താൻ കഴിയണം. പലപ്പോഴും നമ്മുടെ യുവജനങ്ങളുടെ സഭാബന്ധത്തിന്റെ ആഴം കാണുമ്പോൾ അഭിമാനം തോന്നാറുണ്ട്. അതേസമയം യുവത്വമെന്ന ഘട്ടം പെട്ടെന്ന് അടുത്ത ഘട്ടത്തിലേക്ക് മാറും എന്ന് തിരിച്ചറിയണം. അത് അടുത്ത തലമുറയിലേക്കും പകർന്നു നൽകാൻ കഴിയണം. വിദേശത്തും മറ്റും ചെല്ലുമ്പോൾ അവിടുള്ള നമ്മുടെ യുവജനങ്ങൾ അതിശക്തമായ സഭാബന്ധം പ്രകടിപ്പിക്കാറുണ്ട്. നാട്ടിലുള്ളവരും പ്രകടിപ്പിക്കും. എന്നാൽ അഭ്യസ്ഥവിദ്യരുടെ ഇടയിൽ സഭാസ്നേഹം പ്രകടിപ്പിക്കുന്നത് എന്തോ കുറച്ചിലാണെന്ന തോന്നൽ ശക്തിപ്പെടുന്നതായി സംശയമുണ്ട്. പ്ലസ്ടു കഴിഞ്ഞ് പലരേയും കാണാറില്ല. പക്ഷേ കോളേജ് പ്രവേശനത്തിനും മറ്റുമായി വരുമ്പോൾ പുതുക്കിയ എം.സി.വൈ.എം കാർഡും സണ്ടേസ്കൂൾ സർട്ടിഫിക്കറ്റും പ്രദർശിപ്പിച്ചുതന്നെ പിടിക്കും. പ്രവേശനം കിട്ടിക്കഴിഞ്ഞാൽ പിന്നെ ഉൾവലിയലാണ്. എം.സി.വൈ.എമ്മും മറ്റും ശക്തമായി പ്രവർത്തിച്ചാൽ ഇതര സഭകളേക്കാൾ ശക്തമായ യുവജനസഭയായി വളരാൻ കഴിയും. ഒരുകാര്യം തീർത്തു പറയട്ടെ, ആത്മാഭിമാനവും ഏറെ സഭാസ്നേഹവുമുള്ള യുവജനങ്ങളാണ് നമുക്കുള്ളത്.

**ഇത്രയും കർമോത്സുകനാകുന്നത് എങ്ങനെ?**

ഞാൻ എന്നെക്കുറിച്ച് ചിന്തിക്കുമ്പോൾ ദാനിയേൽ പ്രവാചൻ പറഞ്ഞതുപോലെ 'ദൈവമേ നീ എന്നെ ഓർക്കുന്നല്ലോ' എന്ന് പറയാൻ ആഗ്രഹിക്കുന്നു. എപ്പോഴും എന്നെ നടത്തുന്നത് ദൈവമാണ്. എന്നെ ദൈവം എടുത്ത് ഉപയോഗിക്കുന്നു. 'ഞാൻ എന്തായിരിക്കുന്നുവോ അത് ദൈവകൃപയാലെന്ന്' എന്ന് പൗലോസ് പറഞ്ഞ വാക്കുകൾ ഞാൻ കടമെടുക്കട്ടെ. ദൈവത്തിന്റെ നടത്തിപ്പ് അനുദിനം ഞാൻ അനുഭവിക്കുന്നു. നമ്മുടെ സഭാസമൂഹത്തിനും ഇതിൽ വലിയ പങ്കുണ്ട്. വലിയ പടക്കവും മറ്റും പൊട്ടിച്ച് സ്വീകരിക്കുമ്പോഴല്ല ഹൃദ്യമായി ഏറെ അടുപ്പത്തോടെ സംസാരിക്കുമ്പോഴാണ് സന്തോഷം തോന്നുക. കുർബാനയിൽ അനുഭവിക്കുന്ന സന്തോഷം സമീപിക്കുന്ന ആളുകളിലേക്കും പകരാൻ കഴിയണം. ആളുകൾ നമ്മുടെ അടുത്തുവരുന്നതും സന്തോഷം ലഭിക്കാനാണല്ലോ. അങ്ങനെ പെരുമാറാൻ കഴിയുന്നത് നമ്മളെ കൂടുതൽ കർമ്മോത്സുകരാക്കും.

**ഏറ്റവും സംശുദ്ധമായ വികാരം ദേഷ്യമാണെന്ന് പറയാറുണ്ട്. ബാവായ്ക്കു ഏറ്റവും ദേഷ്യം വരുന്നത് എപ്പോഴാണ്?**

സത്യം പറഞ്ഞാലും അത് മനസ്സിലാക്കാതെ അസത്യമാണെന്ന രീതിയിൽ സംസാരിക്കുമ്പോൾ എനിക്ക് അസ്വസ്ഥതയുണ്ടാകും. എന്നിരുന്നാലും ആ ആളിനോട് വിരോധം തോന്നാറില്ല. അതിനെ അതിജീവിക്കാനുള്ള, സ്നേഹം നൽകാനുള്ള കൃപ ദൈവം നൽകാറുണ്ട്. വളരെ സ്വാർത്ഥപരമായി ആളുകൾ പെരുമാറുമ്പോഴും അസ്വസ്ഥത ഉണ്ടാകാറുണ്ട്. ഉദാഹരണമായി നമ്മുടെ സ്ഥാപനങ്ങളിലെ നിയമനങ്ങളിൽ പ്രായപരിധി കഴിഞ്ഞവരെ പരിഗണിക്കുമ്പോൾ




ഏറ്റവും പാവപ്പെട്ടവരെ പരിഗണിക്കാം എന്നു കരുതിയാലും ചിലർ തങ്ങളുടെ സ്വാർത്ഥത മൂലം മറിച്ചു ചിന്തിക്കുന്നത് കാണുമ്പോൾ അസ്വസ്ഥതയുണ്ടാവും. എന്നിരുന്നാലും മൊത്തത്തിലുള്ള നന്മയെക്കരുതിയാണ് തീരുമാനങ്ങൾ എടുക്കുന്നത്. അതിനാൽ അടുത്ത ദിവസം വളരെ പ്രയാസത്തോടെ ഉണരേണ്ട സാഹചര്യം ഇല്ല. തന്നെയുമല്ല തീരുമാനങ്ങളുടെ ഉത്തരവാദിത്വം മുഴുവൻ എനിക്കാണെന്ന് ഞാൻ ആളുകളോട് പറയാറുമുണ്ട്.

**ഏറ്റവും വലിയ ശക്തിയാണ് മതം എന്നു പറയാറുണ്ട്. മതം കറുപ്പാണെന്ന് കാറൽ മാർക്സും പറഞ്ഞിട്ടുണ്ട്. മതത്തെക്കുറിച്ചുള്ള ബാവായുടെ വീക്ഷണം എന്താണ്?**

എന്റെ മതവീക്ഷണം യേശുവിൽ ചേർത്തുവച്ചേ എനിക്ക് പറയാനാകൂ. പണ്ട് ഇസ്രായേൽ, യഹൂദ ചരിത്രത്തിൽ ഉടനീളം ദൈവത്തിന്റെ നടത്തിപ്പ് കാണാനാകും. മിസ്രേമിൽ നിന്ന് വിടുവിക്കുമ്പോഴും, ചെങ്കടൽ കടന്നപ്പോഴും അങ്ങനെ തങ്ങളോടൊപ്പം എപ്പോഴുമുള്ള ദൈവം. പുതിയനിയമത്തിൽ ദൈവപുത്രൻ മനുഷ്യരുടെ ഇടയിൽ വസിച്ചു. നമ്മുടെ പിതാക്കന്മാർ പറഞ്ഞതുപോലെ അവർ കണ്ടതും കേട്ടതും അനുഭവിച്ചറിഞ്ഞതുമായ കാര്യങ്ങൾ. തന്റെ പ്രിയപുത്രനെ സംബന്ധിച്ച് രണ്ടുതവണ ദൈവം സ്വർഗം തുറന്ന് സംസാരിക്കുന്നു. ഈ യേശുവുമായി

ബന്ധപ്പെട്ടപ്പോഴാണ് ദൈവപിതാവിനെ മനസ്സിലാക്കുന്നത്. ദൈവപിതാവിന്റെ മുഖമെങ്ങനെ എന്ന് യേശുവുമായി ബന്ധപ്പെട്ടാണ് ഞാൻ കാണുന്നത്. എന്റെ മതാത്മകത എന്റെ യേശുവുമായി ബന്ധപ്പെട്ടാണ്. മറ്റു മതങ്ങളെ സംബന്ധിച്ച് എനിക്ക് പഠിച്ചു പറയാനാകും. എന്നാൽ യേശുവിന്റെ അനുയായി എന്നനിലയിൽ, ജീവിച്ച അനുഭവവുമായി ബന്ധപ്പെട്ട് പറയാനാകില്ല. വിശ്വസിക്കുന്ന കാര്യങ്ങളിലെ സജീവതയാണ് പ്രധാനം. അത് യേശുവുമായി ബന്ധപ്പെട്ടേ എനിക്ക് പറയാനാകൂ. കർത്താവിനെ കണ്ടവർ രേഖപ്പെടുത്തിയ കാര്യങ്ങൾ. യേശു ഇന്നും ജീവിക്കുന്നു എന്ന് ബോധ്യമാവുന്നു. ദൈവം ലോകത്തിനു നൽകിയ പുത്രൻ. ആ പുത്രനെ കണ്ടവർ, അനുഭവിച്ചവർ രേഖപ്പെടുത്തിയ സത്യങ്ങൾ. ഞാൻ വിശ്വസിക്കുന്നത് തത്വത്തിലല്ല. ദൈവത്തിന്റെ പുത്രനിലാണ്. തത്വം കരുണ കാണിക്കില്ല. എന്നാൽ യേശു കരുണ കാണിക്കും. ആൾക്കൂട്ടത്തിനിടയിലും നമ്മെ തിരിച്ചറിയുന്ന സ്നേഹം. വസ്ത്രത്തിന്റെ വെളുമ്പിൽ തൊട്ട രക്തസ്രാവക്കാരി സ്ത്രീയെ തിരിച്ചറിഞ്ഞതുപോലെ. ഈ യേശുവിനെ ഞാൻ അനുഭവിച്ചറിയുന്നതാണ്. അതുകൊണ്ട് എനിക്ക് അതെക്കുറിച്ച് പറയാനാകും. അതേസമയം മറ്റുമതങ്ങളെ എനിക്ക് തള്ളിപ്പറയാനോ, പുകഴ്ത്താനോ ആവില്ല.

**ഇതര മതസ്തരുമായി ബാവായ്ക്ക് നല്ല ബന്ധമാണല്ലോ. മറ്റു മതസ്തരുടെ ചടങ്ങിൽ പങ്കെടുക്കുന്നു. എന്താണ് ഇതിന്റെ അടിസ്ഥാനം?**

മറ്റു മതസ്തരുടെ മതാത്മകമായ ചടങ്ങിൽ ഞാൻ പങ്കെടുക്കാറില്ല. എന്നാൽ അതുമായി ബന്ധപ്പെട്ടല്ലാതെ ഇതര ചടങ്ങുകളിൽ പങ്കെടുക്കാറുണ്ട്. കാരണം ദൈവവുമായി ബന്ധപ്പെട്ട കാര്യങ്ങളാണ് അവിടെല്ലാം സംസാരിക്കുന്നത്. തന്നെയുമല്ല അങ്ങനെയുള്ള ചടങ്ങിൽ പങ്കെടുക്കുമ്പോൾ എന്റെ ക്രിസ്തീയ വിശ്വാസം വർദ്ധിക്കുകയാണ് ചെയ്യുന്നത്. ഞാൻ മതഭ്രാന്തനാവുകയല്ല. യേശുവിൽ വിശ്വസിക്കുന്ന ഒരാൾക്കും മറ്റുള്ളവരോടു വിരോധമായി പെരുമാറാനാവില്ല. ദൈവത്തിന്റെ സമസൃഷ്ടികളായി മറ്റുള്ളവരെ കാണാനാവണം. ഇതിനർത്ഥം അവരുടെ എല്ലാ മതചടങ്ങുകളെയും അനുസരിക്കുന്നു എന്നല്ല. അനുവദനീയമായ ഒട്ടേറെ കാര്യങ്ങളിൽ സഹകരിക്കാനാകും. ഒരിക്കൽ തിരുവനന്തപുരത്ത് സ്വാമി അശ്വതി തിരുന്നാൾ എന്നെ യതിപൂജ നടത്തി സ്വീകരിച്ചു. ചിലർ പറഞ്ഞു ഞാൻ പൂജയിൽ പങ്കെടുത്തു എന്ന്. ഇതു ചർച്ചയാകുമെന്ന് ഞാൻ സ്വാമിയോടും പറഞ്ഞു. എന്നാൽ തങ്ങളുടെ ആശ്രമം സന്ദർശിക്കുന്ന ആത്മീയ ആചാര്യനെ സ്വീകരിക്കുന്ന ആചാരമാണിതെന്നു സ്വാമി വ്യക്തമാക്കി. ഒരു ഹൈന്ദവ ആശ്രമത്തിൽ എത്തിയ എന്നെ അവരുടെ ഒരു ആചാര്യനെ സ്വീകരിച്ചതുപോലെ ആചാരപൂർവം സ്വീകരിക്കുമ്പോൾ അതു നിരാകരിക്കുവാൻ എന്റെ ക്രിസ്തീയത എന്നെ അനുവദിക്കുന്നില്ല. മറ്റുള്ളവരെ കുറിച്ച് നമ്മൾ പഠിക്കേണ്ടതുണ്ട്. ഈ അവസരങ്ങൾ ഞാൻ അതിനായി കാണുന്നു.

**ആത്മീയത പലപ്പോഴും ആചാരങ്ങളിൽ കുടുങ്ങിക്കിടക്കുന്നു. ആചാരങ്ങൾ വളരുകയും ആത്മീയത തളരുകയും ചെയ്യുന്നു. ഇതെക്കുറിച്ച്?**

അതിശക്തമായ ദർശനമുള്ള സഭയാണ് നമ്മുടേത്.



നമ്മുടെ ഈവാനിയോസ് പിതാവ് ഈ ദർശനം നമുക്ക് തന്നിട്ടുണ്ട്. മിഷൻ ചൈതന്യമില്ലാത്ത സഭ നിർജീവ മാണ്. ദൈവം യേശുവിലൂടെ സ്നേഹത്തിനു നൽകിയ സ്നേഹം മറ്റുള്ളവരിലേക്ക് പകരാൻ, ഭാരതം മുഴുവൻ അറിയിക്കാൻ നമുക്ക് ഉത്തരവാദിത്വമുണ്ട്. ഇതാണ് മിഷൻ. ഇതു പ്രേഷിത ചൈതന്യമുള്ള സഭയ്ക്കേ കഴിയൂ. ദൈവാലയങ്ങളിൽ മാത്രം ചടഞ്ഞുകൂടി യിരുന്നെങ്കിൽ നമ്മുടെ സുവിശേഷ പ്രവർത്തനം എന്താകുമായിരുന്നു. ഇതിനാണ് സഭയുടെ നേതൃശുശ്രൂ ഷയിൽ ക്രിയാത്മകമായ ഇടപെടൽ ഉണ്ടാകേണ്ടത്. ബ്രാഹ്മണ വിധിപ്രകാരമുള്ള ആചാരങ്ങളിൽ മാത്രം ചടഞ്ഞുകൂടേണ്ടവരല്ല പുരോഹിതർ. അനുഷ്ഠാന ങ്ങളുണ്ട്. അർപ്പണവുമുണ്ട്. ബലി അർപ്പകനും ബലിവസ്തുവും ഒന്നാണ് എന്നുപറയുന്നത് അതാണ്. ഇതാണ് പൂജാവിധികളിൽ വന്ന മാറ്റം. കുർബാനയുടെ തുടക്കവും ഒടുക്കവും അത് ലോകത്തിനു മുഴുവനും വേണ്ടിയാണെന്ന് വ്യക്തമാക്കുന്നു. അപ്പോൾ അത് ഒരു മിഷനുമായി ബന്ധപ്പെട്ടതാണ്. അത് തിരിച്ചറിഞ്ഞ് നമ്മൾ പ്രവർത്തിക്കണം.

**മലങ്കര സഭകളുടെ ഐക്യത്തെക്കുറിച്ച്?**

മലങ്കര സഭകളുടെ ഐക്യം സംഭവിച്ചുകൊണ്ടേയി രിക്കുകയാണ്. ആ അത്ഭുതം എപ്പോൾ സംഭവിക്കും എന്ന രീതിയിൽ നോക്കിയിരിക്കുന്നത് പോലെയല്ല അത് മനസ്സിലാക്കേണ്ടത്. ദൈനംദിനം അത്സംഭവിച്ചുകൊണ്ടി രിക്കുകയാണ്. ഞാൻ ഇന്ന് നടത്തിയ വിവാഹ ശുശ്രൂഷയിൽ ഒരു ഓർത്തഡോക്സ് വൈദികനും ഉണ്ടായിരുന്നു. അദ്ദേഹത്തെക്കൊണ്ടും ഒരു പ്രാർത്ഥന ചൊല്ലിച്ചു. ഒരുമിച്ചു നിന്ന് പ്രാർത്ഥിക്കുന്നത് ഐക്യമല്ലേ. ഐക്യം സംഭവിക്കുമോ എന്ന് ചോദ്യമില്ല. സംഭവിച്ചു കൊണ്ടേയിരിക്കുന്നത് കാണുന്നില്ലേ എന്നാണ് എനിക്ക് ചോദിക്കാനുള്ളത്.

**2004-ൽ തിരുവല്ലയിൽ അങ്ങേയ്ക്ക് എതിരായി അരമനയുടെ മുന്നിൽ സിപിഎം നടത്തിയ സമരത്തി നിടയിലേക്ക് കയറിച്ചെന്ന് ബാവാ പ്രസംഗിച്ചത് ഓർക്കുന്നു. രാഷ്ട്രീയ വീക്ഷണത്തിൽ മാറ്റങ്ങൾ ഉണ്ടായിട്ടുണ്ടോ. നിലപാടുകളിൽ മയം വന്നിട്ടുണ്ടോ?**

നിലപാടുകളിൽ എപ്പോഴും ഉറപ്പുണ്ട്. എന്നാൽ വൈകാരികമായ പ്രകടനത്തിൽ പ്രായം കൂടുന്തോറും മാറ്റം വന്നിരിക്കാം. എന്നാൽ അന്നത്തെ സമരം, ചർച്ചയ്ക്കു തയ്യാറായിരുന്നപ്പോഴും അവർ സമരം നടത്തേണ്ട കാര്യമില്ലായിരുന്നു എന്ന ഉറച്ച ബോധ്യ മായിരുന്നു എനിക്കുണ്ടായിരുന്നത്. സത്യസന്ധ മല്ലാത്ത ആരോപണങ്ങൾ കേൾക്കുമ്പോൾ അത് കേട്ടിരിക്കേണ്ട കാര്യമില്ലെന്ന് തോന്നിയതു കൊണ്ടാണ് അന്ന് അങ്ങനെ പ്രതികരിച്ചത്. നമ്മൾ പറയേണ്ടത് ഉറച്ചബോധ്യത്തോടെ പറയണം. രാഷ്ട്രീയത്തിൽ അഭിപ്രായം പറയുന്നത് കുറഞ്ഞ കാര്യമാണെന്ന് പലർക്കും തോന്നലുണ്ട്. അതു ശരിയല്ല. രാഷ്ട്രീയം എന്നാൽ രാഷ്ട്രത്തെ, ജനങ്ങളെ സംബന്ധിക്കുന്ന വിഷയമാണ്. അതിനാൽ ഇടപെടാൻ ബാധ്യതയുണ്ട്.



എന്നാൽ കക്ഷിരാഷ്ട്രീയത്തിൽ ഇടപെടാറില്ല. രാഷ്ട്രീയം പൗരനെ സംബന്ധിക്കുന്നതാണ്. അതിനാൽ ഇടപെടണം. നമ്മുടെ സംസ്ഥാനത്ത് ഒന്നിനും തുടർച്ചയില്ല. ഒരു സർക്കാർ തുടങ്ങി വയ്ക്കുന്ന കാര്യങ്ങൾ അടുത്ത കക്ഷികൾ തുടരാറില്ല. അതു ശരിയല്ല. വികസന കാര്യത്തിൽ തുടർച്ചയുണ്ടാ വണം. അതുപോലെ വിദ്യാഭ്യാസപരമായ കാര്യങ്ങളിലും മറ്റും ശരിയായ ചർച്ചകളുണ്ടാകണം. വെറും വാദ പ്രതിവാദങ്ങളിലേക്ക് ചർച്ച പോകുന്നത് ശരിയല്ല. അടുത്ത കാലത്തെ മദ്യ നയം. അതിനെതിരെ ഗാന്ധിമാർഗ്ഗത്തിൽ സമരം നടത്തുന്നവരെ കണ്ടില്ലെന്നു നടിക്കുന്നത് കാണുമ്പോൾ അസ്വസ്ഥത തോന്നാറുണ്ട്. ഇങ്ങനെ ധാർമികമായ വിഷയത്തിൽ സംസാരിക്കാൻ ബാധ്യതയുണ്ട്. നമ്മൾ സംസാരിക്കുന്നത് ശരിയല്ലെന്ന് ചില രാഷ്ട്രീയക്കാർക്കും ഒരു ധാരണയുണ്ട്. അങ്ങനെ യെങ്കിൽ വോട്ടു ചെയ്യുമ്പോൾ അവർ മാത്രം വോട്ടു ചെയ്താൽ മതിയല്ലോ. മതപരമായ ബലം ചില കാര്യങ്ങൾ ചോദിച്ചു വാങ്ങാൻ വേണ്ടി മാത്രം ഉപയോഗിക്കേണ്ടതുമല്ല.

**പക്ഷേ പലപ്പോഴും കാര്യങ്ങൾ ചോദിച്ചുവാങ്ങാനുള്ള ബലമായിട്ടാണല്ലോ മതത്തേയും സമുദായത്തെയും ഉപയോഗിക്കുന്നത്?**

അത് ഓരോരുത്തരുടെയും ധാർമികതയാണ് തീരുമാനിക്കുന്നത്. തുറന്നു പറയട്ടെ. ഇതുവരെ വ്യക്തിപരമായ കാര്യങ്ങൾക്കു സമ്മർദ്ദം ചെലുത്താൻ എന്റെ സ്ഥാനം ഞാൻ ഉപയോഗിച്ചിട്ടില്ല. സ്വാർത്ഥതയ് ക്കായി സമുദായത്തെ ഉപയോഗിക്കുന്നു എന്നാണല്ലോ

സമുദായ നേതാക്കൾക്കെതിരെയുള്ള ആരോപണവും. ഇക്കാര്യത്തിൽ ലക്ഷ്മണ രേഖ വരയ്ക്കേണ്ടത് ഓരോരുത്തരുമാണ്.

**ഭാരതത്തിലാണ് ലോകത്തെ മൂന്നിലൊന്നു ദരിദ്രർ. ഇതു കുറച്ചുകൊണ്ടുവരാൻ നമുക്ക് ഉത്തരവാദിത്വ മില്ലേ?**

പലതരത്തിൽ നമ്മൾ ഇടപെടുന്നുണ്ട്. നമ്മുടെ തന്നെ ആളുകളെ മുഖ്യധാരയിലേക്ക് പലവേദികളിലൂടെ കൊണ്ടു വരാം. വിദ്യാഭ്യാസപരമായി നമ്മുടെ ആളുകൾ ഇനിയും വളരേണ്ടതുണ്ട്. ഇതിനു വലിയ സാമ്പത്തിക ബാധ്യത എറ്റെടുത്തു പദ്ധതികൾ നമ്മൾ ആവിഷ്ക്കരിക്കുന്നുണ്ട്. പഠനത്തിന് സാമ്പത്തിക സാഹചര്യങ്ങൾ ഇല്ലാത്തവരെ സഹായിക്കാനുള്ള പദ്ധതികൾ. നമുക്ക് വീടുകളില്ലാത്തവരുണ്ട്. അതിനാണ് നമ്മുടെ ഭവന പദ്ധതി. ഇങ്ങനെ പലതരത്തിലാണ് നമ്മൾ ഇടപെടുന്നത്. നമ്മുടെ കോളജിൽ പ്രവേശനം നടക്കുമ്പോൾ പാവപ്പെട്ടവരെ പ്രത്യേകം കരുതണമെന്ന് നിർദ്ദേശം നൽകിയിട്ടുണ്ട്.

**ആത്മഹത്യ പെരുകുന്നതിനെക്കുറിച്ച്?**

കുടുംബങ്ങളെ കൂടുതൽ കരുതുന്ന അജപാലന സമീപനം നമുക്ക് ഉണ്ടാവണം. ഇടവകകളിലെ വലിയ കമ്മിറ്റികളുടെയെല്ലാം ഉത്തരവാദിത്വം നമ്മുടെ കുടുംബങ്ങളെ കരുതുക എന്നതാണ്. എല്ലായ്പ്പോഴും സമ്പത്തു നൽകി സഹായിക്കാനാവില്ല. എന്നാൽ കുടുംബത്തെ ആത്മഹത്യയിൽ നിന്നു പിന്തിരിപ്പിക്കാൻ ഇടവകയ്ക്ക് ഉത്തരവാദിത്വമുണ്ട്.

**സോഷ്യൽ മീഡിയകളിൽ സജീവമാണോ. സാമൂഹിക മാധ്യമങ്ങളെക്കുറിച്ച്?**

ഫെയ്സ്ബുക്കിൽ പ്രവേശിക്കാറില്ല. സമയം കിട്ടാറില്ല. പ്രവേശിച്ചാൽ മറ്റു പലതിന്റെയും സമയം അപഹരിക്കുമോ എന്ന് സംശയമുണ്ട്. മറ്റുള്ളവർ പറഞ്ഞ് വിവരം അറിയാറുണ്ട്. ഇതു ശക്തമായ മാധ്യമമാണ്. ഫെയ്സ്ബുക്ക് ഒരു മാധ്യമ പ്രവർത്തനമാണ്. എന്നാൽ അതു മറ്റുള്ളവരെ കരിവാരിത്തേക്കാനും അസത്യം പ്രചരിപ്പിക്കാനും ഉപയോഗിക്കരുത്. ഇത് ധാർമ്മികതയിൽ ഉറപ്പിക്കപ്പെടണം. അല്ലെങ്കിൽ അത് അനേകരെ നിരാശയിലാക്കും.

**മാർപാപ്പയെ തിരഞ്ഞെടുക്കുന്ന സംഘത്തിലായി. ഫ്രാൻസിസ് മാർപാപ്പയെക്കുറിച്ച്?**

ഏറ്റവും ആദ്യം എന്നെ സ്വാധീനിച്ചത് ആ ലാളിത്യമാണ്. ഇത്രമാത്രം അദ്ദേഹത്തിന് എളിമപ്പെടാൻ കഴിയുമോ എന്ന് അതിശയിച്ചിട്ടുണ്ട്. ഒരിക്കൽ സാന്താ മാർത്തായിൽ പിതാവിന്റെ ചാപ്പലിൽ ഇരിക്കുമ്പോൾ ഞാൻ അനൂപച്ചനോടു (ക്ലീമീസ് പിതാവിന്റെ സെക്രട്ടറി) പറഞ്ഞു. ഭാഗ്യമുണ്ടെങ്കിൽ പിതാവ് ഇപ്പോൾ വരുമെന്ന്. അധികം കഴിയും മുമ്പ് ദാ ഞങ്ങളുടെ തൊട്ടു മുമ്പിൽ ബഞ്ചിൽ അദ്ദേഹം വന്നിരിക്കുന്നു. ഇതാണ് ഫ്രാൻസിസ് മാർപ്പാപ്പ. വളരെ സമീപസ്ഥനാണ് അദ്ദേഹം. പ്രോട്ടോക്കോൾ നോക്കാറില്ല. ഞാൻ ആ സ്വാതന്ത്ര്യം എടുക്കാറുണ്ട്. അദ്ദേഹത്തെ കാണുമ്പോൾ ഓടി ചെല്ലാം. സഭയിലെ ഏറ്റവും പ്രായം കുറഞ്ഞ കർദ്ദിനാളാണെന്ന് ഒരിക്കൽ അദ്ദേഹം എന്നോടും സ്നേഹത്തോടെ പറഞ്ഞു. എന്നെ അതിശയിപ്പിച്ച മറ്റൊരുകാര്യം 2013-ൽ കർദ്ദിനാൾമാരുടെ യോഗത്തിൽ പങ്കെടുക്കാൻ ബ്യൂണസ് ഐയേഴ്സിലെ തന്റെ മുറിയിൽ നിന്ന് റോമിലെത്തിയ പാപ്പാ ഇതുവരെ തിരികെ അവിടെ പോയിട്ടില്ല എന്നുള്ളതാണ്. ഇനി എന്നാണ് അവിടേക്ക് എന്ന് ഞാൻ രണ്ടു പ്രാവശ്യം പാപ്പായോട് ചോദിക്കുകയും ചെയ്തു. 2016-ൽ ഒരു പക്ഷേ സമയം കിട്ടിയാൽ പോയേക്കാം എന്നാണ് അദ്ദേഹം പറഞ്ഞത്. സ്വന്തം മുറിയിൽ തിരികെപ്പോകാൻ മൂന്നു വർഷം. എന്തൊരു വലിയ പരിത്യാഗം, വിട്ടുകൊടുപ്പ്. മാർപാപ്പയുടെ ശ്രദ്ധ അദ്ദേഹത്തിന്റെ കാര്യത്തിലല്ല. സമൂഹം ഏറ്റവും ചെറുതെന്ന് കരുതി മാറ്റി നിർത്തുന്നവരിലേക്കും ദൈവസ്നേഹം എത്തിക്കുന്നതിലാണ് അദ്ദേഹത്തിന്റെ ശ്രദ്ധ. സ്വന്തമായി മറ്റ് അജൻഡകളൊന്നും പാപ്പയ്ക്കില്ല. അതുകൊണ്ട് എപ്പോഴും അദ്ദേഹം നമ്മളെ അത്ഭുതപ്പെടുത്തും. വിരൂപിയും രോഗിയുമായ മനുഷ്യനെ ചുംബിച്ചപ്പോഴും പ്രസംഗിക്കുമ്പോൾ കടന്നുവന്ന കൊച്ചു കുഞ്ഞിനെ കസേരയിലിരുത്തി ലാളിച്ചപ്പോഴും സുവിശേഷം പ്രായോഗികമാക്കുകയാണ് അദ്ദേഹം ചെയ്തത്. പോപ്പിനെ സന്ദർശിച്ചു മടങ്ങുമ്പോൾ അദ്ദേഹം മിക്കപ്പോഴും മുറിയ്ക്കു പുറത്തുവരെയെത്തി യാത്രയാക്കാറുണ്ട്. ലിഫ്റ്റിന് അടുത്തുവന്ന് സ്വീകരിക്കാറുണ്ട്. ഇതുപോലെ നൂറുനൂറ് അനുഭവങ്ങൾ ഓരോരുത്തർക്കും പറയാനുണ്ടാവും.

**യുവത്വം മാതൃകകളെ അന്വേഷിക്കാറുണ്ട്. ബാവ മാതൃകയാക്കിയത് ആരെയാണ്?**

ജീവിച്ചിരിക്കുന്നവർ മാത്രമല്ല മാതൃകകൾ. ഒരാൾ മുഴുവനായും അല്ല. അനേകരിൽ നിഴലിച്ചിരിക്കുന്ന ഗുണങ്ങൾ നമ്മൾ കൊണ്ടുവരാൻ ശ്രമിക്കുകയാണ് ചെയ്യുന്നത്. ഭാരതത്തെക്കുറിച്ച് ചിന്തിക്കുമ്പോൾ ഗാന്ധിജി മനസ്സിൽ വരും. ഗാന്ധിജിയെ ഇപ്പോൾ ഭാരതത്തിന് ഏറെ ആവശ്യമുണ്ട്. മാർ ഈവാനിയോസ് പിതാവ്, ജോൺപോൾ രണ്ടാമൻ മാർപാപ്പ, മദർ തെരേസ, നമ്മുടെ പിതാക്കന്മാർ, ബസേലിയോസ്, പിതാവ്, ഗ്രീഗോറിയോസ് പിതാവ്, വൈദികർ ഇവരെല്ലാം. ഇതിനു പുറമേ നല്ല കുടുംഗങ്ങളിലെ കുടുംബസ്ഥർ, അമ്മമാർ, രോഗികളെ ശുശ്രൂഷിക്കുന്ന സിസ്റ്റേഴ്സ്, രോഗങ്ങളുണ്ടായിട്ടും സന്തോഷത്തോടെ ഇരിക്കുന്ന കുഞ്ഞുങ്ങൾ ഇവരെല്ലാം എന്നെ കരുപ്പിടിപ്പിക്കുകയാണ്.

**പെട്ടെന്ന് വിഷമമോ, പ്രയാസമോ നേരിടുമ്പോൾ ബാവാ എങ്ങനെയാണ് സന്തോഷം വീണ്ടെടുക്കുന്നത്?**

മാതാവിനോടുള്ള പ്രാർത്ഥനയിലൂടെ. ജപമാലയുടെ മണികളിൽ പിടിച്ച് പ്രാർത്ഥിക്കുമ്പോൾ ഒരു മാറ്റം ഉണ്ടാകുകയാണ് ചെയ്യുന്നത്. തീരുമാനങ്ങളിൽ കൂടുതൽ ശക്തിയോടെ ഉറച്ചുനിൽക്കാൻ അതു കരുത്തേകും. സഭാപരമായ കാര്യങ്ങൾ സംബന്ധിച്ച് പട്ടത്തെ നമ്മുടെ

പിതാക്കന്മാരുടെ കല്ലറയിൽ പോയി പ്രാർത്ഥിക്കും. അവിടെ നിന്ന് നിരാശയോടെ ഒരിക്കലും എനിക്ക് മടങ്ങേണ്ടി വന്നിട്ടില്ല.

**ബ്രഹ്മചര്യം നമ്മുടെ സഭാ വൈദിക ശുശ്രൂഷയിൽ പരമപ്രധാനമായ ഒന്നാണ്. ബ്രഹ്മചര്യം കാത്തു സൂക്ഷിക്കുന്നത് സംബന്ധിച്ച് ബാവായുടെ ഉപദേശം എന്താണ്?**

മനുഷ്യനെക്കൊണ്ട് അസാധ്യമാണത്. അപ്പോൾ അതു സാധ്യമാക്കാൻ ദൈവത്തെ കൂട്ടുപിടിക്കുകയാണ് വേണ്ടത്. അതെങ്ങനെ എന്ന് ചോദിച്ചാൽ നമ്മെ പഠിപ്പിച്ചവരായ നമ്മുടെ പിതാക്കന്മാരെ ഓർക്കണം. അവരെ കണ്ടും കേട്ടും പഠിക്കണം. അവർ എന്തിനാണ് മുൻഗണന നൽകിയിരുന്നത് എന്ന് മനസ്സിലാക്കണം. സെമിനാരി ജീവിതത്തിന്റെ ആദ്യകാലത്ത് പഠിപ്പിക്കും, പരിശുദ്ധ അമ്മയുടെ മാദ്ധ്യസ്ഥം തേടണമെന്ന്. അത് ഭംഗിവാക്കല്ല. ഒരു യോഗിയുടെ ജീവിത വിജയം അയാളുടെ മുൻഗണനയുടെ സന്തുലനം നിലനിർത്തുന്നതിലാണ്. ദൈവത്തോടു ചേർന്നുനിന്നുകൊണ്ട് ഏറ്റെടുത്ത ദൗത്യങ്ങളിലേക്ക് മുഴുവൻ ശ്രദ്ധയും നൽകുമ്പോഴാണ് വിജയം ഉണ്ടാകുന്നത്. കൂടുതൽ കാര്യങ്ങളിലേക്ക് ശ്രദ്ധ പോകുന്നത് മനസ്സിനെ വലയ്ക്കും. യോഗികൾ എല്ലാം തൃജിച്ചവരാണ്. അതാണ് ഫ്രാൻസിസ് മാർപാപ്പയെ സംബന്ധിച്ച് ഞാൻ നേരത്തെ പറഞ്ഞത്. സ്വന്തം മുറിയിലേക്ക് പോകുന്നതിനെക്കുറിച്ച് ചിന്തിച്ചിട്ടുപോലുമില്ലാത്ത വ്യക്തി. എന്ത് പരിത്യാഗമാണത്. മദർ തെരേസ, ഒരു സാധാരണ സ്ത്രീ. പക്ഷേ ലോകത്തിന്റെ അമ്മയായത് പാവങ്ങളെ ശുശ്രൂഷിക്കുന്നത് ജീവിതത്തിന്റെ മുൻഗണന ആക്കിയതുകൊണ്ടാണ്. ഇങ്ങനെ ദൗത്യങ്ങളിൽ മാത്രം ശ്രദ്ധ കേന്ദ്രീകരിക്കുമ്പോൾ ലോകത്തിനു പ്രധാനമെന്നു തോന്നുന്ന മറ്റു കാര്യങ്ങൾ അപ്രധാനമാവും. ആത്മീയതയുടെ അടിത്തറയിൽ ദൈവത്തോടുള്ള സംഭാഷണത്തിൽ സംഭവിക്കേണ്ട കാര്യമാണിത്– ബാവാ വ്യക്തമാക്കി.

*ചോദ്യങ്ങളും ഉത്തരങ്ങളുമായി സമയം പോയതറിഞ്ഞില്ല. വണ്ടിപ്പെരിയാറിലേക്കുള്ള കയറ്റങ്ങളിൽ ഇരുട്ട് കനംവച്ചുനിന്നു. കാർ കയറ്റം കയറുമ്പോൾ ഉത്തരങ്ങളിലൂടെ ചിന്തയുടെ ഔന്നിത്യങ്ങളേറുകയായിരുന്നു ബാവാ. ശാഖോപശാഖകളിലേക്ക് പടർന്നുവളരുന്ന ഫലസമൃദ്ധിയുള്ള മുന്തിരിവള്ളിയായി അദ്ദേഹം. പേര് അന്വർത്ഥമാക്കുന്നതുപോലെ.......... ചോദിച്ചതും പറഞ്ഞതും എല്ലാം എഴുതിച്ചേർക്കണമെങ്കിൽ ഇനിയും വേണം ഏറെത്താളുകൾ. അതിന് നിർവാഹമില്ല.... നിർത്തുന്നു.......*






കവർസ്റ്റോറി

# യുവജനമേ
## നിങ്ങൾ എവിടെയാണെന്ന് കണ്ടെത്തുക

**റവ. ഡോ. മാത്യു ജേക്കബ് തിരുവാലിൽ ഒ.ഐ.സി**
സെക്രട്ടറി, കെ.സി.ബി.സി യൂത്ത് കമ്മീഷൻ



ക്രൈസ്തവ യുവത്വത്തിന്റെ ഉദാത്ത മാതൃകയാണ് യുവാവായ യേശുനാഥൻ. പിതാവിന്റെ തിരുവിഷ്ടം പൂർണ്ണമായും ഉൾക്കൊണ്ടവൻ. കടന്നുപോയ വഴികളിൽ അത്ഭുതം വിരിയിച്ചവൻ. കണ്ടുമുട്ടിയവരിലൊക്കെ ജീവിത മൂല്യങ്ങളുടെ വ്യത്യസ്ഥമായ, ഉദാത്തമായ ചിന്തകൾക്ക് തിരി കൊളുത്തിയവൻ. കാഴ്ചയും ഉൾക്കാഴ്ചയും പകർന്നു നൽകി സ്നേഹവിപ്ലവത്തിന്റെ ചരിത്രം രചിച്ചവൻ. എന്നാൽ, അന്ധകാരത്തിന്റെ പിന്നാമ്പുറങ്ങളെ സ്നേഹിച്ച മനുഷ്യൻ, ജീവന്റെ സമൃദ്ധി പകർന്നു നൽകിയ ഈ നന്മയെ ബോധപൂർവ്വം തിരസ്കരിച്ചു. അനുദിന ജീവിതത്തിൽ തിരസ്കരിക്കപ്പെടുന്ന സ്നേഹത്തിന്റെയും ദൈവനീതിയുടെയും കാവൽക്കാരാകുവാനും പ്രേക്ഷിത വീര്യത്താൽ നിറയുവാനുമുള്ള ദൗത്യമാണ് ഓരോ യുവാവിനും യുവതിക്കുമുള്ളത്.

### യുവജന മുന്നേറ്റം

രണ്ടാം ലോകമഹായുദ്ധത്തിനു ശേഷം സാമൂഹ്യ വ്യവസ്ഥിതിയിൽ വിപ്ലവകരമായ മുന്നേറ്റങ്ങൾക്ക് യുവജനങ്ങൾ നേതൃത്വം നൽകി കർമ്മവീര്യം നിറഞ്ഞ യുവലോകത്തെ വിവിധ യുവജന പ്രസ്ഥാനങ്ങളുടെ കൊടിക്കീഴിൽ അണിനിരത്തിക്കൊണ്ട് യുവശക്തിയുടെ വളർച്ചയുടെ കാലഘട്ടമായിരുന്നു ഇത്. യുവജനങ്ങളിലെ ധർമ്മവും കർമ്മവും ഒരു നവലോക നിർമ്മിതിക്കായി ഉയിർത്തെഴുന്നേൽക്കണമെന്ന ഓർമ്മപ്പെടുത്തലോടെ, നവീകരണത്തിന്റെ പുത്തൻ ഉൾക്കാഴ്ചകളുമായി പരിശുദ്ധാത്മാവിനാൽ നിറഞ്ഞ് സഭാപിതാക്കന്മാർ യുവജനങ്ങളോട് ഇപ്രകാരം ആഹ്വാനം ചെയ്തു.

മുൻ തലമുറയുടെ കൈയ്യിൽ നിന്നും ദീപശിഖ ഏറ്റുവാങ്ങിക്കൊണ്ട് ഇന്നത്തെ ലോകത്തിൽ, അതിന്റെ

ചരിത്രം കണ്ടിട്ടുള്ളതിൽ വച്ച് ഏറ്റവും വലിയ പരിവർത്തനത്തിന്റേതായ ഈ കാലഘട്ടത്തിൽ ജീവിക്കേണ്ടവർ നിങ്ങളാണ്. നിങ്ങളുടെ മാതാപിതാക്കളുടെയും ഗുരുക്കന്മാരുടെയും പ്രബോധനത്തിൽ നിന്ന് ഏറ്റവും നല്ല മാതൃക സ്വീകരിച്ച് നാളത്തെ സമൂഹത്തെ രൂപപ്പെടുത്തേണ്ടവർ നിങ്ങളാണ്. രണ്ടാംവത്തിക്കാൻ കൗൺസിലിന്റെ ഈ സമാപന സന്ദേശത്തിലൂടെ യുവജനങ്ങളിലൂടെ സഭയുടെയും സമൂഹത്തിന്റെയും പ്രതീക്ഷ സഭാപിതാക്കന്മാർ ഉറക്കെ പ്രഖ്യാപിക്കുകയായിരുന്നു.

എല്ലാ കാലഘട്ടത്തിലെയും പോലെ ഇന്നും തിരുസഭ യുവജനങ്ങളോടൊപ്പം നിലകൊള്ളുന്നു. വത്തിക്കാൻ കാര്യാലയത്തിൽ അല്മായരുടെ കാര്യങ്ങൾ കൈകാര്യം ചെയ്യുന്ന പൊന്തിഫിക്കൽ കൗൺസിലിൽ യുവജനങ്ങൾക്കുള്ള ഒരു പ്രത്യേക വിഭാഗം തന്നെ കാര്യക്ഷമമായി പ്രവർത്തിക്കുന്നുണ്ട്. അല്മായരുടെ കാര്യങ്ങൾ കൂടുതൽ കാര്യക്ഷമമാക്കുവാനായി മാർപാപ്പയെ സഹായിക്കുവാനുള്ള അല്മായർക്കുള്ള പൊന്തിഫിക്കൽ കൗൺസിൽ മൂന്നു മേഖലകളിലായി തിരിച്ചാണ് അനുദിന പ്രവർത്തനങ്ങൾ ഏകോപിപ്പിക്കുന്നത്. അല്മായ സംഘടനകൾക്കും അല്മായ നവീകരണ പ്രസ്ഥാനങ്ങൾക്കുമുള്ള വിഭാഗം, വനിതകൾക്കുള്ള വിഭാഗം, യുവജനങ്ങൾക്കുള്ള വിഭാഗം എന്നിവയാണ് ഈ മൂന്ന് മേഖലകൾ.

**യുവജന ശുശ്രൂഷ**

ക്രൈസ്തവാദർശങ്ങളിലധിഷ്ഠിതമായി കത്തോലിക്കാ യുവജനങ്ങളുടെ സമഗ്രവികസനവും സമൂഹത്തിന്റെ സമ്പൂർണ്ണ വിമോചനവുമാണ് തിരുസഭയുടെ, യുവജനശുശ്രൂഷയുടെ ലക്ഷ്യം. സഭയുടെ, യുവജന ശുശ്രൂഷയുടെ ലക്ഷ്യത്തെക്കുറിച്ച് സി.ബി.സി.ഐ ഇപ്രകാരം പഠിപ്പിച്ചിരിക്കുന്നു. ക്രിസ്തുവിലൂടെ യുവജനങ്ങളുടെ സമഗ്രവികാസം വഴി അവർക്ക് ചുറ്റുമുള്ള സാമൂഹിക യാഥാർത്ഥ്യങ്ങളെ തിരിച്ചറിഞ്ഞ് ദൈവരാജ്യനിർമ്മാണ പ്രക്രിയയിൽ സജീവമായി അവരെ പങ്കെടുപ്പിക്കുവാൻ സഹായിക്കുക.

രണ്ടാം വത്തിക്കാൻ കൗൺസിലിന്റെ നവീകരണാനുഭവങ്ങളിൽ ഏറ്റവും ശക്തമായ പ്രതിഫലനം കണ്ടത് യുവജനങ്ങളിലാണ്. ലോകമെങ്ങും തിരുസഭയുടെ യുവജനശുശ്രൂഷ കാര്യക്ഷമമായി നടന്നുവരുന്നു. യുവജനങ്ങളുടെ മാർപാപ്പയെന്ന് അറിയപ്പെട്ട വിശുദ്ധ ജോൺപോൾ രണ്ടാമൻ മാർപാപ്പയുടെ അനുഗ്രഹാശിസ്സുകളോടെ 1985-ൽ തുടക്കമിട്ട ലോകയുവജന സമ്മേളനങ്ങൾ 2015-ൽ പോളണ്ടിലെ ക്രോക്കോവിൽ വച്ച് നടക്കാനായി ഒരുങ്ങുമ്പോൾ സഭ എത്രമാത്രം തീക്ഷ്ണതയോടെയാണ് യുവജനങ്ങളോടൊപ്പം അനുധാവനം ചെയ്യുന്നത് എന്ന് കാണുവാൻ സാധിക്കും.

ഇടവകതലം മുതൽ ലോക യുവജന സംഗമവേദികൾ വരെ നടത്തപ്പെടുന്ന യുവജന രൂപീകരണ പ്രവർത്തനങ്ങളിലൂടെ തിരുസഭ കാണുന്നത് ശക്തമായ ഒരു യുവജന ശാക്തീകരണമാണ്. ആദ്ധ്യാത്മിക-ബൗദ്ധിക




-സാമൂഹിക-സാംസ്കാരിക തലങ്ങളിലുള്ള ശാക്തീകരണത്തിലൂടെ നവസമൂഹ സൃഷ്ടിക്കായി യുവജനങ്ങളെ പ്രാപ്തരാക്കുന്ന സമഗ്രമായ രൂപീകരണ പ്രക്രിയയാണിത്.

വിശുദ്ധ ജോൺപോൾ രണ്ടാമൻ മാർപാപ്പ, യുവത്വം ഒരു നിധി എന്ന അപ്പസ്തോലിക ലേഖനത്തിൽ ഇപ്രകാരം പഠിപ്പിച്ചിരിക്കുന്നു. നിങ്ങളാണ് ഓരോ കുടുംബത്തിന്റെയും മതവംശത്തിന്റെയും യൗവ്വനം. സഭയുടെ യുവത്വവും നിങ്ങൾ തന്നെ.... നിങ്ങളുടെ യുവത്വം നിങ്ങളുടെ മാത്രം സ്വത്തല്ല. നിങ്ങളുടെ സ്വകാര്യ സ്വത്തല്ല. ഒരു തലമുറയുടെ മാത്രം സ്വത്തുമല്ല.

**സുവിശേഷത്തിന്റെ സന്തോഷവും യുവജനങ്ങളും**

'ഈ കാലഘട്ടത്തിന്റെ കൊടുങ്കാറ്റ്' എന്നാണ് യുവലോകത്തിന്റെ ഹരമായ, പ്രവാചകശബ്ദം വാക്കിലും പ്രവൃത്തിയിലും നിറഞ്ഞുനിൽക്കുന്ന ഫ്രാൻസിസ് മാർപാപ്പയെ മാധ്യമങ്ങൾ വിശേഷിപ്പിച്ചിരിക്കുന്നത്. 2013 നവംബർ 26-ാം തീയതി പ്രസിദ്ധീകരിച്ച 'സുവിശേഷത്തിന്റെ സന്തോഷം' (Evangeli Gaudium) അദ്ദേഹത്തിന്റെ ആദ്യത്തെ അപ്പസ്തോലികാഹ്വാനമാണ്. തിരുസഭയുടെ പ്രവർത്തനങ്ങൾക്കുള്ള പഠനസഹായിയും ചൂണ്ടുപലകയുമായി രചിക്കപ്പെട്ടിരിക്കുന്ന ഈ അപ്പസ്തോലികാഹ്വാനത്തിന്റെ രണ്ടാം അധ്യായത്തിൽ യുവജനങ്ങളെക്കുറിച്ചുള്ള പരാമർശനങ്ങൾ കണ്ടെത്താനാകും.

'സമൂഹിക പ്രതിജ്ഞാബദ്ധതയുടെ വിഷമസന്ധിയിൽ' (Amid the crisis of communal commitment) എന്നാണ് രണ്ടാം അധ്യായത്തിന്റെ ശീർഷകം. ഇന്നത്തെ ലോകം അഭിമുഖീകരിക്കുന്ന സാമൂഹിക സമർപ്പണത്തിന്റെ വെല്ലുവിളികളെ 60 ഖണ്ഡികകളിലായി വിവരിക്കുന്ന ഈ അധ്യായത്തിന്റെ അവസാന അഞ്ച് ഖണ്ഡികകൾ യുവജനങ്ങളെക്കുറിച്ചുള്ള സഭയുടെ തീക്ഷ്ണതയും പ്രത്യേക കരുതലും പ്രകടമാക്കുന്നതാണ്. 105 മുതൽ 109 വരെയുള്ള ഈ ഭാഗം യുവജന ശുശ്രൂഷയ്ക്കുവേണ്ടിയാണ് പരിശുദ്ധ പിതാവ് സമർപ്പിച്ചിരിക്കുന്നത്.

വേഗതയുടെ ഒരു കാലഘട്ടത്തിൽ നാം ജീവിക്കുമ്പോൾ ദ്രുതഗതിയിൽ സംഭവിച്ചുകൊണ്ടിരിക്കുന്ന ശാസ്ത്ര-സാമൂഹിക പരിവർത്തനങ്ങളും കാലത്തിന്റെ വെല്ലുവിളികളും യുവജനശുശ്രൂഷയെ സ്വാധീനിക്കുന്നുവെന്ന സത്യം മാർപാപ്പ അംഗീകരിക്കുന്നുണ്ട്. ഈ കാരണങ്ങളാൽ യുവജനങ്ങളെ സമീപിക്കുകയെന്നത് മറ്റ് കാലഘട്ടങ്ങളെപ്പോലെ അത്ര എളുപ്പമല്ല എന്നുകൂടി മാർപാപ്പ സൂചിപ്പിക്കുന്നു. സഭാ സാമൂഹിക രംഗങ്ങളിൽ തങ്ങളുടേതായ വ്യക്തിമുദ്ര പതിപ്പിക്കുകയും യുവജന സേവനരംഗങ്ങളെ ശക്തിപ്പെടുത്തുകയും ചെയ്യുന്ന യുവജനങ്ങളെ അഭിനന്ദിച്ചുകൊണ്ട് വെല്ലുവിളികളെ കീഴടക്കാൻ അദ്ദേഹം യുവജനങ്ങളെയും യുവജനശുശ്രൂഷകരെയും ആഹ്വാനം ചെയ്യുന്നു.

യുവജന ശുശ്രൂഷയുടെ കോണുകളിലൂടെ വീക്ഷിച്ചാൽ സുവിശേഷവത്കരണം, സുവിശേഷ പ്രഘോഷണം, സമാധാനം, സാമൂഹികനീതി, കുടുംബം, പ്രപഞ്ചത്തോടുള്ള ആദരം, വിശ്വാസം, രാഷ്ട്രീയം, സഭകൾ തമ്മിലുള്ള ഐക്യം, മതാന്തരസംവാദം, സ്ത്രീകളുടെയും അല്മായരുടെയും സഭാശുശ്രൂഷ എന്നീ വിവിധ മേഖലകൾ ചർച്ചചെയ്യുന്ന 'സുവിശേഷത്തിന്റെ സന്തോഷം' വളരെ പ്രത്യേകമായി യുവജനങ്ങളോട് സംവദിക്കുന്ന ഇന്നത്തെ ലോകത്തിന്റെ വിഷയങ്ങളാണെന്ന് കാണാം.

ഇക്കാരണങ്ങളാൽ തന്നെയാവാം ഈ അപ്പസ്തോലികാഹ്വാനത്തിന്റെ 108-ാം ഖണ്ഡികയിൽ പ്രത്യേകിച്ച് യുവജനശുശ്രൂഷയിൽ ഏർപ്പെട്ടിരിക്കുന്നവരെ മാർപാപ്പ ഇപ്രകാരം ഓർമ്മിപ്പിച്ചിരിക്കുന്നു; '....ഈ വീക്ഷണങ്ങൾ സമ്പൂർണ്ണമാക്കുവാനും സമ്പന്നമാക്കുവാനും സമൂഹങ്ങളെ ഞാൻ ക്ഷണിക്കുന്നു.... അങ്ങനെ ചെയ്യുമ്പോൾ അവർ യുവജനങ്ങളെയും മുതിർന്നവരെയും ശ്രവിക്കുന്നത് സഹായകമാണെന്ന് അവർ മനസ്സിലാക്കുമെന്ന് ഞാൻ പ്രതീക്ഷിക്കുന്നു. കാലത്തിന്റെ അടയാളങ്ങൾ വായിക്കുമ്പോൾ നമുക്കിത് വ്യക്തമാകും. അവർ രണ്ടു കൂട്ടരും എല്ലാ ജനതയ്ക്കും പ്രത്യാശയുടെ ഉറവിടമാണ്'.

ആധുനിക ലോകത്തിൽ സഭയും സമൂഹവും നേരിടുന്ന വെല്ലുവിളികൾക്ക് ഉത്തരം തേടുമ്പോൾ യുവജനങ്ങളെയും അവരുടെ ചിന്തകളെയും അവയോട് ചേർത്തുവായിക്കേണ്ടതിന്റെ പ്രാധാന്യമാണ് പരിശുദ്ധ പിതാവ് ഇവിടെ പങ്കുവയ്ക്കുന്നത്. ആധുനിക വെല്ലുവിളികളെ ആധുനിക യുവത്വത്തോട് ചേർന്ന് കീഴടക്കണമെന്ന ആഹ്വാനമാണിത്. യുവജനം നവീകൃതവും വിപുലീകരണ ക്ഷമവുമായ പ്രത്യാശയിലേക്കു നമ്മെ വിളിക്കുന്നു. എന്തെന്നാൽ അവ മനുഷ്യവംശത്തിനു വേണ്ടിയുള്ള പുതിയ മാർഗ്ഗനിർദ്ദേശങ്ങളെ പ്രതിനിധാനം ചെയ്യുന്നു. അവർ നമ്മെ ഭാവിയിലേക്ക് പ്രവേശിപ്പിക്കുന്നു. ഇന്നത്തെ ലോകത്തിൽ ജീവദായകങ്ങളല്ലാതായിത്തീർന്നിരിക്കുന്ന വ്യവസ്ഥകളോടും ആചാര്യ മര്യാദകളോടും ഗൃഹാതുരതയിൽ കടിച്ചുതൂങ്ങാതിരിക്കുവാൻ വേണ്ടിയാണിത്.

**എവിടെയാണ് നിങ്ങളുടെ നിധി**

ഫ്രാൻസിസ് മാർപാപ്പയുമായി സംസാരിക്കുവാനെത്തിയ ബൽജിയത്തു നിന്നുള്ള യുവജനങ്ങളുടെ ഒരു സംഘത്തോട് ചോദിച്ച ചോദ്യമാണിത്. യുവജനങ്ങളുടെ ചോദ്യത്തിന് ഉത്തരം നൽകിക്കൊണ്ട് അവർക്കായി ചൂടുള്ള പത്ത് ചിന്തകൾ അദ്ദേഹം നൽകുന്നു. അവസാന ചോദ്യം അദ്ദേഹത്തിന്റേതായിരുന്നു. 'എവിടെയാണ് നിങ്ങളുടെ നിധി'?

അദ്ദേഹം പങ്കുവച്ച ചൂടുള്ള പത്തു ചിന്തകൾ ഓരോ യുവാവിനും യുവതിക്കും യഥാർത്ഥ ജീവിത ദർശനങ്ങൾ നൽകുന്നവയാണ്. (1) സന്തോഷവും സമാധാനവും ഉള്ളിൽ അനുഭവിക്കുക. (2) ദരിദ്രരുടെ പക്ഷം ചേരുക. (3) ചരിത്രത്തിന്റെ കേന്ദ്ര ബിന്ദുവാകുക.(4) നഷ്ടപ്പെടുത്തലിന്റെ സംസ്കാരം അവസാനിപ്പിക്കുക. (5) പ്രവർത്തനത്തിൽ സമൂർത്തരാകുക. (6) നിങ്ങൾ എവിടെയാണെന്ന് കണ്ടെത്തുക. (7) തെറ്റുകളിൽ നിന്ന് എളിമ പഠിക്കുക. (8) ദൈവം എവിടെയാണെന്ന് കണ്ടെത്തുക. (9) പ്രാർത്ഥനയിലൂടെ നമ്മെ നോക്കാൻ ദൈവത്തെ അനുവദിക്കുക. (10) മോശമായ ഭയം തള്ളിക്കളയുക, നല്ല ഭയം ഉൾക്കൊള്ളുക.

ജീവിതത്തിൽ സമാധാനവും സന്തോഷവും അനുഭവിക്കുവാൻ യുവജനങ്ങൾക്കായി ഫ്രാൻസിസ് മാർപാപ്പ നൽകുന്ന ഈ പത്ത് കല്പനകൾ ജീവിത കല്പനകളായി മാറ്റുന്നതിലൂടെ യേശുവിന്റെ പ്രേഷിതരാകുവാനുള്ള ഒരു ദൗത്യം യുവജനങ്ങൾ ഏറ്റെടുക്കേണ്ടതായിട്ടുണ്ട്. വ്യക്തികളുടെയും സമൂഹത്തിന്റെയും സമഗ്രവികസനമാണ്, സ്വാതന്ത്ര്യമാണ് ഇതിലൂടെ ലഭിക്കുന്ന കർമ്മഫലം.

**ഉപസംഹാരം**

യുവജനങ്ങൾക്കുവേണ്ടി യുവജനങ്ങളോടൊപ്പം യുവജനങ്ങളാൽ ചെയ്യുന്ന എല്ലാ പ്രവർത്തനങ്ങളെയും ഒറ്റവാക്കിൽ യുവജന ശുശ്രൂഷയെന്ന് വിളിക്കാം. ഈ ലോകത്തിൽ ദൈവരാജ്യ സ്ഥാപനത്തിനായും അതിന്റെ മൂല്യങ്ങളുടെ സാക്ഷാത്കാരത്തിനായും പ്രതിജ്ഞാബദ്ധതയുള്ളവരാക്കി യുവജനങ്ങളെ രൂപപ്പെടുത്തുക എന്നതായിരിക്കണം യുവജനശുശ്രൂഷയുടെ പരമലക്ഷ്യം. ഓരോ യുവാവിന്റെയും യുവതിയുടെയും ദൈവവിളി എന്താണെന്ന് കണ്ടെത്തുവാനും അവർ തെരെഞ്ഞെടുക്കുന്ന ജീവിത പന്ഥാവിലൂടെ കുടുംബത്തിലും സഭയിലും സമൂഹത്തിലും ശക്തമായ സാന്നിധ്യമാകുവാനും വേണ്ടിയുള്ള ഒരു പഠനകളരിയാവണം യുവജന ശുശ്രൂഷ.





## കവർസ്റ്റോറി

# യുവത്വം

## മാറ്റത്തിന്റെയും സംഘർഷത്തിന്റെയും കാലഘട്ടം

**ഫാ. തോമസ് കയ്യാലയ്ക്കൽ**
എം.സി.വൈ.എം സഭാതല സമിതി ഡയറക്ടർ

മനുഷ്യ ജീവിതത്തിന്റെ വസന്തകാലഘട്ടമാണ് യുവത്വം. നിദ്രാവത്വത്തിലാഴാനല്ല, കർമ്മൗത്സ്യ കൃത്തിലൂടെ ജ്വലിച്ചുയരാനാണ് യുവത്വം വെമ്പൽ കൊള്ളുന്നത്. രണ്ടാം വത്തിക്കാൻ കൗൺസിലിന്റെ സമാപനത്തിൽ പിതാക്കന്മാർ യുവജനങ്ങളെ ഉദ്ബോധിപ്പിച്ചതുപോലെ 'ഒന്നുകിൽ നിങ്ങൾ നന്മയുടെ പുതിയ സമൂഹത്തെ സൃഷ്ടിക്കും. അല്ലെങ്കിൽ നിങ്ങളും സമൂഹവും നശിക്കും'. യുവത്വത്തെ സൃഷ്ടിപാതയിലേക്കോ സംഹാരാത്മകതയിലേക്കോ നയിക്കാമെന്ന് ഇത് വ്യക്തമാക്കുന്നു. മനസ്സിൽ ഒരായിരം സ്വപ്നങ്ങളും തളരാത്ത പ്രവർത്തനവീര്യവും പേറുന്ന യുവതയെ ധർമ്മ മാർഗ്ഗങ്ങളിലൂടെ നയിച്ചെങ്കിലേ സമൂഹത്തിന്റെ ഭാവി ശോഭനമാകൂ.

യുവത്വം മാറ്റത്തിന്റെ കാലഘട്ടമാണ്. ആ മാറ്റം വളരെ അവിചാരിതവും ചടുലവും ആയിരിക്കും. ശാരീരികവും മാനസികവും ബൗദ്ധികവും ആയ എല്ലാ തലങ്ങളിലും ഈ മാറ്റം നിഴലിച്ചു നിൽക്കും. നിരുത്തരവാദിത്വത്തിൽ നിന്നും ഉത്തരവാദിത്വത്തിലേക്കും ആശ്രയത്വത്തിൽ നിന്നും സ്വാശ്രയത്വത്തിലേക്കും അപര്യാപ്തതയിൽ നിന്നും പര്യപ്തതയിലേക്കും ആസ്വാദ്യതയിൽ നിന്നും യാഥാർത്ഥ്യത്തിലേക്കും യൗവ്വനകാലത്ത് ഒരാൾ വളർന്നുകൊണ്ടിരിക്കും.

യുവത്വം സംഘർഷത്തിന്റെയും കാലഘട്ടമാണ്. കഴിവും കഴിവുകേടുകളും പൂർണ്ണമായി കണ്ടെത്താനാവാതെ ഇക്കാലത്ത് കഷ്ടപ്പെടും. ആരോഗ്യത്തെയും സുഹൃദ്ബന്ധത്തെയും ഭാവിയെയും പറ്റി ആകുലപ്പെടും. അനിശ്ചിതത്വത്തിന്റെ അവസരങ്ങൾ ഉണ്ടാകും. വൈകാരികമായ പ്രശ്നങ്ങളെ അഭിമുഖീകരിക്കേണ്ടി വരും. സ്നേഹിക്കാനും സ്നേഹിക്കപ്പെടാനും കൊതിക്കും. പ്രോത്സാഹനവും പരിഗണനയും ആഗ്രിക്കും. പുതുമയെ പുൽകാൻ വെമ്പൽ കൊള്ളും.

ഇവയോടൊപ്പം ആദർശജീവിതത്തിന് ജീവിതത്തിൽ പ്രാധാന്യം നൽകുന്ന കാലം കൂടിയാണ് യുവത്വം. ജീവിതബോധ്യങ്ങൾ രൂപീകരിച്ച് സമൂഹത്തിലേക്ക് ഇറങ്ങുന്ന കാലം. തെറ്റിനെതിരെ പ്രതികരിക്കുകയും അതിനെ വിമർശിക്കുകയും ചെയ്യുന്ന കാലം. സുഹൃത്ബന്ധങ്ങളിലേക്കും കൂടുതൽ പൗരോന്മുഖതയിലേക്കും വളരുന്ന കാലം. പ്രവർത്തനോന്മുഖതയും സ്വാതന്ത്ര്യാഭിവാഞ്ജയും പ്രകടിപ്പിക്കുന്ന കാലം. ആദർശബോധം ആത്മഭാവമായി മാറുന്നത് യൗവനകാലത്തിലാണ്. പൊതുവെ യുവജനങ്ങളുടെ പ്രധാനപ്പെട്ട ആവശ്യങ്ങൾ തൊഴിലും വിദ്യാഭ്യാസവും നേതൃത്വവും ആണ്.

യുവജനങ്ങളുടെ പ്രശ്നങ്ങൾ പലപ്പോഴും നിസാരമായി തോന്നിയേക്കാം. എങ്കിലും അവ പ്രത്യേകം ശ്രദ്ധയർഹിക്കുന്നതാണ്. കാരണം ഇത്തരം ചെറിയ പ്രശ്നങ്ങൾ ഭാവിയിൽ വ്യക്തിത്വ വികലതകളിലേക്കും നീചപ്രവൃത്തികളിലേക്കും യുവജനങ്ങളെ നയിച്ചേക്കാം.



**പരിഹാരം ക്രിസ്തുവിലൂടെ......**

ആധുനിക യുവത്വം പ്രശ്നസങ്കീർണ്ണതയിലൂടെയാണ് കടന്നുപോകുന്നത്. ലോകത്തിൽ നിന്നുതന്നെയും അവർക്ക് വെല്ലുവിളികളെ നേരിടേണ്ടിവരുന്നു. യുവത്വം അസ്ഥിത്വത്തിന്റെ അർത്ഥം തേടി അലയുന്ന കാലഘട്ട മാണ്. യുവജനങ്ങളുടെ ഈ അന്വേഷണം സാഫല്യ മടയേണ്ടത് നിത്യയുവാവായ ഈശോയിലാണ്. ആർച്ചുബിഷപ്പ് ഫുൾട്ടൻ ജെ. ഷീൻ ഒരിക്കൽ യുവ ജനങ്ങളോട് ഇങ്ങനെ പറഞ്ഞു. 'യുവാക്കളേ നിങ്ങൾ മിശിഹായെ അറിയുന്നെങ്കിൽ മറ്റൊന്നും നിങ്ങൾക്ക് അറിഞ്ഞുകൂടാ എന്നത് നിസാരമായ കാര്യമാണ്. എന്നാൽ മിശിഹായെ അറിയുന്നില്ലങ്കിൽ മറ്റെല്ലാം നിങ്ങൾ അറിഞ്ഞതുകൊണ്ട് യാതൊരു പ്രയോജ നവുമില്ല'.

യുവജനങ്ങളുടെ മതാഭിമുഖ്യം ദൈവാന്വേഷണ ത്തിലേക്ക് അവരെ നയിക്കുന്നു. ഇതവരെ നിത്യ യുവാവായ ക്രിസ്തുവിലേക്ക് എത്തിക്കണം. ക്രിസ്തു വാണ് യുവജനങ്ങളുടെ എക്കാലത്തെയും മാതൃകയും പ്രചോദനവും. അവിടുത്തെ കണ്ടുമുട്ടുന്നതാവട്ടെ തിരുസഭയിലൂടെയാണ്. യുവത്വത്തിന്റെ പ്രത്യേകതകളും ആഗ്രഹങ്ങളും കണ്ടറിഞ്ഞ് അവരെ പുരോഗനോ ന്മുഖമായി വളർത്താൻ സഭയ്ക്ക് കടമയും ഉത്തരവാദി ത്വവും ഉണ്ട്. പ്രാർത്ഥനാഭിമുഖ്യവും വചനാഭിമുഖ്യവും പുലർത്തി യുവജനങ്ങൾ സഭാജീവിതത്തിൽ അനുദിനം പുഷ്ടി പ്രാപിക്കണം. പ്രാർത്ഥനാജീവിതവും സഭാത്മ കശിക്ഷണവും വഴി യുവജനങ്ങൾ ഈ കാലത്ത് നേരിടുന്ന അനവധി പ്രശ്നങ്ങൾക്ക് പരിഹാരം കണ്ടെത്താൻ സാധിക്കും. യുവജനങ്ങൾ ഈ ആത്മീയ ചൈതന്യത്തിൽ അടിയുറച്ച് ജീവിച്ചാൽ സാമൂഹിക -സാംസ്കാരിക പരിവർത്തനങ്ങൾ ഉണ്ടാക്കാൻ സാധിക്കും.

ദൈവത്തെ ദർശിച്ച ജീവിതസാക്ഷാത്കാരം നേടിയ സഭയിലെ വിശുദ്ധ മാതൃകകൾ യുവജനങ്ങൾക്ക് എന്നും പ്രചോദനവും പ്രേരണയും ആണ്. അസീസിയിലെ ഫ്രാൻസിസും ഹിപ്പോയിലെ അഗസ്റ്റിനും പരീസ് സർവ്വകലാശാലയിൽ വിജ്ഞാനം വിളമ്പിയ ഫ്രാൻസിസ് സേവ്യറും ഇഗ്നേഷ്യസ് ലൊയോളയും ജീവിതത്തിന്റെ അർത്ഥം കണ്ടെത്തിയതും ദൈവത്തിലുള്ള സമ്പൂർണ്ണ മായ സമർപ്പണത്തിലൂടെയായിരുന്നു.

**മലങ്കര സുറിയാനി കത്തോലിക്കാ സഭയിൽ**

രണ്ടാം വത്തിക്കാൻ കൗൺസിലിന്റെ തീക്ഷ്ണത യുടെ പിൻബലത്തിൽ മലങ്കര സുറിയാനി കത്തോ ലിക്കാ സഭയിൽ ആരംഭിച്ച ധാർമ്മിക യുവജന പ്രസ്ഥാന മാണ് മലങ്കര കാത്തലിക് യൂത്ത് മൂവ്മെന്റ് (എം.സി. വൈ.എം). 'മലങ്കര' എന്നതുകൊണ്ട് പാരമ്പര്യവും 'കാത്തലിക്' എന്നതുകൊണ്ട് വിശ്വ മാന വികതയും 'യൂത്ത്' എന്നതുകൊണ്ട് പുതിയ സമൂഹത്തിന്റെ പ്രതീക്ഷയും 'മൂവ്മെന്റ്' എന്നതു കൊണ്ട് സമൂഹ ത്തിന്റെ മാറ്റത്തിന്റെ ചാലകശക്തിയും ആയിമാറുന്ന സഭയിലെ യുവജനപ്രസ്ഥാനമാണ് എം.സി.വൈ.എം.

പിതാവായ ദൈവം തന്റെ ഏകജാതനായ യേശു ക്രിസ്തുവിൽ നിർണ്ണായകമായി ആരംഭിച്ച രക്ഷാ കരപദ്ധതി തുടരുകയാണല്ലോ സഭയുടെ ലക്ഷ്യം. ഈ രക്ഷാകരപദ്ധതി മലങ്കര സുറിയാനി കത്തോലിക്കാ സഭയിലൂടെ മനുഷ്യരാശിക്ക് അനുഭവവേദ്യമാക്കുക യാണ് ഈ പ്രസ്ഥാനത്തിന്റെ ലക്ഷ്യം. സുവിശേഷ വത്കരണ പ്രക്രിയയിലൂടെയാണ് ഈ ലക്ഷ്യം സാധിതമാകുന്നത്. അതോടൊപ്പം യുവജനങ്ങളുടെ സമഗ്രവികസനവും സമൂഹത്തിന്റെ സമ്പൂർണ്ണ വിമോച നവും ഈ പ്രസ്ഥാനത്തിന്റെ ലക്ഷ്യമാകുന്നു. ഈ ലക്ഷ്യം നേടിയെടുക്കുന്നത് യുവജനങ്ങളുടെ ആദ്ധ്യാ ത്മികവും, ബൗദ്ധികവും, സാമൂഹികവും, സാംസ്കാരി കവും, രാഷ്ട്രീയവുമായ തലങ്ങളിൽ സമസ്തഭാവ ങ്ങളും അതിന്റെ സമ്പൂർണ്ണ അർത്ഥത്തിൽ ഉൾച്ചേർ ന്നിരിക്കുന്ന ഈശോയെ ജീവിതത്തിൽ സ്വീകരിച്ചു വളരുവാൻ ഈ പ്രസ്ഥാനത്തിലൂടെ സഭയിലെ യുവജന ങ്ങളെ പരിശീലിപ്പിക്കുന്നു.

**ഉപസംഹാരം**

ക്രിസ്തുവിനെ ജീവിതത്തിൽ സ്വീകരിച്ച് ജീവിക്കു മ്പോൾ ഈ ലോകത്തോട് അനുരൂപപ്പെടാതെ തന്നെ ഈ ലോകത്തെ നവീകരിക്കുവാൻ യുവജനങ്ങൾക്ക് കഴി യും. പുതിയ ആകാശവും പുതിയ ഭൂമിയും നില കൊള്ളുന്ന ദൈവരാജ്യം ഈ മണ്ണിൽ നിർമ്മിക്കാനും സാധിക്കും. അതിനായി യുവജനങ്ങൾ ഈശ്വരനിലേക്ക് കണ്ണും നട്ട് വളരേണ്ടിയിരിക്കുന്നു.......






## കവർസ്റ്റോറി

# ആത്മാവിൽ ദരിദ്രരായി സ്വർഗ്ഗരാജ്യം തേടുന്നവർ

ഫാ. ഡാനിയേൽ പൂവണ്ണത്തിൽ

*(84-ാം പുനരൈക്യ വാർഷികാഘോഷത്തോടനുബന്ധിച്ച് ബത്തേരി, മാർ ഈവാനിയോസ് നഗറിൽ ആഗോള യുവജന കൺവൻഷനിൽ നടത്തിയ പ്രഭാഷണത്തിന്റെ സംക്ഷേപം)*




'ആത്മാവിൽ ദരിദ്രരായി സ്വർഗ്ഗരാജ്യം തേടുന്നവർ' എന്ന ആപ്തവാക്യത്തെ അധികരിച്ച് ഒരു സമൂഹമായി, സഭയായി, സഭയുടെ യുവജനങ്ങളായി നാം ഈ കൂടാരത്തിൽ അണഞ്ഞിരിക്കുമ്പോൾ താത്വികമാനം വിട്ട് പ്രായോഗികതയുടെ തലത്തിൽ അഞ്ച് കാര്യങ്ങൾ നിങ്ങളുമായി പങ്കു വയ്ക്കാൻ ഞാൻ ആഗ്രഹിക്കുന്നു. പ്രായോഗിക സമീപനങ്ങളുടെ ഉദ്ബോധനമായി നിങ്ങളിതിനെ സ്വീകരിക്കണം. ഏതു പ്രകാരമുള്ള മനോഭാവങ്ങളാണ് വരും കാലങ്ങളിലെ യുവചേതനയ്ക്ക് കരുത്താവേണ്ടത് എന്നതിന്റെ ഓർമ്മപ്പെടുത്തലാണ് ഈ അഞ്ച് കാര്യങ്ങൾ.

ആദ്യമായി നിങ്ങളെ ഓർമ്മപ്പെടുത്തുന്നത് **'ദൈവത്തെ മറക്കാതെ ജീവിക്കുക'** എന്നുള്ളതാണ്. നാം ജീവിക്കുന്ന കാലത്തിന്റെ പ്രത്യയശാസ്ത്രങ്ങൾ, ദൈവമില്ലാതെ ജീവിക്കാനുള്ള പ്രചോദനം യുവജനങ്ങളുടെ മനസ്സിലേക്ക് നാമറിയാതെ കുത്തിവയ്ക്കുന്ന സാഹചര്യത്തെ പറ്റിയുള്ള വേവലാതിക്കിടയിലാണ് ഞാനിത് നിങ്ങളെ ഓർമ്മിപ്പിക്കുന്നത്. ഞാൻ പഠിപ്പിക്കുന്ന കോളേജിലെ കുട്ടികളെ നിരീക്ഷിക്കുമ്പോൾ ഒരു പുതിയ ട്രെന്റായി ദൈവ നിഷേധം യുവമനസ്സിന്റെ അടരുകൾക്കിടയിൽ വേരാഴ്ത്തിയിരിക്കുന്നു. ഈയിടെ സൂര്യാ ടിവിയിൽ സംപ്രേഷണം ചെയ്ത 'മലയാളിഹൗസ്' എന്ന പ്രോഗ്രാം കാണാൻ ഞാൻ ശ്രമിച്ചു. അതിനു ശ്രമിച്ചതിനു കാരണമിതാണ്. വളരെ ചെറുപ്പത്തിൽ, എന്റെ സെമിനാരി പരിശീലന കാലയളവിൽ ഒരാരാധനയോടെ ഞാൻ പിന്തുടർന്ന ധിഷണാശാലിയായ ഒരു മനുഷ്യനുണ്ടായിരുന്നു. അക്കാലത്തെ കേരളത്തിലുള്ള 10 ധിഷണാശാലികളെ എടുത്താൽ അതിലൊരാൾ.., എഴുത്തുകാരൻ, വാഗ്മി എന്നീ നിലകളിൽ പ്രശസ്തിയാർജിച്ചവൻ, ടിവി പ്രോഗ്രാമുകളിലൂടെയും അശ്വമേധം എന്ന റിവേഴ്സ് ക്വിസ് പ്രോഗ്രാമുകളിലൂടെയും മലയാളിയുടെ കൈയ്യടി വാങ്ങിയ ജി.എസ്. പ്രദീപ് എന്ന ബൗന്ധിക അതികായൻ. ഒരിക്കൽ വി.ജെ.ടി ഹാളിൽ നടന്ന അദ്ദേഹത്തിന്റെ അഞ്ച് പുസ്തകങ്ങളുടെ പ്രകാശന ചടങ്ങിൽ കേരള സാഹിത്യകാരന്മാർ അദ്ദേഹത്തെ പ്രശംസകൾകൊണ്ട് മൂടി. ഒടുവിൽ മറുപടി പ്രസംഗത്തിനായി എഴുന്നേറ്റ ആ മനുഷ്യന്റെ നാവിൽ നിന്നുതിർന്ന വാക്കുകൾ എന്റെ മനസ്സിലുണ്ടായിരുന്ന ആരാധനയുടെ നടുവൊടിച്ചു. അന്ധമായ ഒരാരാധനയോടെ ഞാൻ പിന്തുടർന്നു വന്നിരുന്ന ഒരു വ്യക്തി. അദ്ദേഹം പറഞ്ഞു. വളരെ കുറച്ചു നാളുകൾ കൊണ്ട് എന്റെ മാധ്യമ ശ്രദ്ധ ഉയർത്താൻ എനിക്ക് സാധിച്ചു. വളരെ കുറച്ചു സമയങ്ങൾ കൊണ്ട് അദ്ദേഹത്തിന്റെ നിരവധിയായ

നേട്ടങ്ങൾ എണ്ണിയെണ്ണി പറഞ്ഞു. ഒടുവിൽ ഒരു കാര്യം പറഞ്ഞു തന്റെ ജീവിതത്തെ വിലയിരുത്തി. 'എന്റെ മുഴുവൻ നേട്ടങ്ങൾക്കും പിന്നിൽ ഞാൻ കടപ്പെട്ടിരിക്കുന്നത് ദൈവത്തോടല്ല മറിച്ച്, അവധിക്കാലത്ത് സ്കൂളിലെ ലൈബ്രറിയിൽ നിന്നും പുസ്തകങ്ങൾ കൊണ്ടുതന്ന എന്റെ അമ്മ, അച്ഛൻ, സഹോദരങ്ങൾ, കൂടെപ്പിറപ്പുകൾ എന്നിവരോടാണ് ഞാനീ ജീവിതം ചേർത്തുവയ്ക്കുന്നത്'. അതിൽ ഒടുവിലത്തെ ആളുപോലുമാകുന്നില്ല ദൈവം. ഞാൻ ദൈവാന്വേഷണത്തിന്റെ വഴിയിലായിരുന്നുകൊണ്ട് പിന്നീട് മുതൽ ഞാനദ്ദേഹത്തെ ശ്രദ്ധിച്ചില്ല. കുറെ നാളുകൾക്കു ശേഷം അദ്ദേഹത്തെ പറ്റി ഒന്നും തന്നെ കേൾക്കാതെ വന്നു. മാധ്യമലോകത്തു നിന്നു തന്നെ അദ്ദേഹം അപ്രത്യക്ഷനായി എന്ന് എനിക്ക് തോന്നി. ഒടുവിൽ മലയാളിഹൗസ് എന്ന പ്രോഗ്രാമിൽ ഇദ്ദേഹമുണ്ട് എന്ന് വീണ്ടും കേട്ടപ്പോഴാണ് ഇദ്ദേഹത്തെ കേൾക്കാൻ ഒരു കൗതുകം വീണ്ടും തോന്നിയത്.

നമ്മുടെ ജീവിത്തിൽ ഒന്നും തന്നെ accidental അല്ല. ജീവിതത്തിൽ സംഭവിക്കുന്ന കാര്യങ്ങൾക്കൊക്കെ സ്വർഗ്ഗത്തിലെ ദൈവം നിശ്ചയിച്ച ചില നാൾവഴികൾ ഉണ്ടെന്ന് നാം മനസ്സിലാക്കണം. എന്റെ ജീവിതത്തിൽ ഒന്നും വെറുതെ സംഭവിച്ചിട്ടില്ല. അന്ന് മലയാളിഹൗസ് കാണുമ്പോൾ ഒരു ക്യാമറയിൽ ഫോക്കസ് ചെയ്യപ്പെട്ട ജി.എസ്. പ്രദീപ് ലോകമെമ്പാടുമുള്ള മലയാളി സമൂഹത്തോടായി പറഞ്ഞു. ഏതാനും വർഷങ്ങളായി ഞാൻ മാധ്യമരംഗത്ത് ഒന്നും ചെയ്യുന്നില്ല. എന്നെ കണ്ടവർ കണ്ടാൽ അറിയാത്തവരായി. ഉറ്റവരും, ഉടയവരും, സ്വന്തം വീടുപോലും നഷ്ടപ്പെട്ടു. പരാജയത്തിന്റെ നടുമുറ്റത്ത് നിന്ന് കണ്ണീരോടെ അയാൾ പറഞ്ഞു എന്റെ മുഴുവൻ പരാജയങ്ങൾക്കും രണ്ട് കാരണങ്ങളാണ്. ഒന്ന്, എന്റെ മുഴുവൻ നേട്ടങ്ങൾക്കും പിന്നിൽ ദൈവമാണെന്ന് ഞാൻ അംഗീകരിച്ചില്ല. രണ്ട്, എന്റെ മുഴുവൻ സമയ മദ്യപാനം. അദ്ദേഹത്തിന്റെ നീണ്ട കുമ്പസാരം ഫേസ്ബുക്കിൽ ഒരു 'post' ആയിവന്നിട്ടുമുണ്ട്. പ്രിയമുള്ളവരെ, ദൈവത്തെ പരസ്യമായും രഹസ്യമായും തള്ളിപ്പറയുന്ന യുവതയുടെ മധ്യത്തിൽ തകർന്നു തരിപ്പണമാവാത്ത ഒരു ജീവിതം നിങ്ങൾക്കുണ്ടാവണമെങ്കിൽ അചഞ്ചലമായ ദൈവവിശ്വാസം നിങ്ങൾക്കുണ്ടാവണം. ദൈവം വിലയില്ലാത്തതായി കരുതുന്നവന് താൽക്കാലികമായി ചില നേട്ടങ്ങൾ ഉണ്ടായാലും നിലനിൽക്കത്തക്കതായി ഒന്നുമില്ലെന്ന് നിങ്ങൾ തിരിച്ചറിയണം. അതുകൊണ്ട് മലങ്കര സഭ പിറവികൊടുത്ത കുഞ്ഞുങ്ങൾ ഒരിക്കലും ദൈവനിഷേധികളാവരുതെന്ന് ഒരു ദാഹത്തിന്റെ ആത്മനിറവിൽ ഞാൻ ആഗ്രഹിക്കുന്നു. ദൈവത്തെ മറക്കരുത്.

രണ്ടാമത്തെ കാര്യം, **'ദൈവത്തിൽ ആനന്ദിക്കണം'** എന്നുള്ളതാണ്. അഭിവന്ദ്യ യൂലിയോസ് പിതാവ് നമ്മെ ഓർമ്മിപ്പിച്ചതുപോലെ 'ദൈവത്തെ ഏറ്റുപറയുന്നതിൽ മടികാണിക്കുന്ന ഒരു സമൂഹം വളർന്നുവരുന്നെന്ന്'. നൂറു ശതമാനം ശരിയാണത്. സുവിശേഷവുമായുള്ള എന്റെ യാത്രക്കിടയിൽ ആയിരക്കണക്കിന് യുവജനങ്ങളെ ഞാൻ കണ്ടിട്ടുണ്ട്. ഹോസ്റ്റലുകളിലും കോളേജുകളിലും നടക്കുന്ന ധ്യാനങ്ങളിൽ 'യേശുവേ' എന്നു വിളിച്ച് പ്രാർത്ഥിച്ചതിൽ നീറുന്ന പ്രശ്നങ്ങൾക്കുത്തരം കിട്ടിയ യുവജനങ്ങൾ ആനന്ദത്തോടെ അത് സാക്ഷ്യപ്പെടുത്തിയിട്ടുണ്ട്. ഞങ്ങൾ യേശുവിൽ വിശ്വസിക്കുന്നുവെന്ന് ഹൈന്ദവരായ കുട്ടികൾ വിളിച്ചു പ്രഘോഷിക്കുമ്പോൾ ഒരു നിർവൃതി തോന്നിയിട്ടുണ്ട്. ആദ്യ വെള്ളിയാഴ്ചകളിൽ കോളേജ് ചാപ്പലിൽ നടക്കുന്ന ബലിയിൽ അനേകം അന്യമതസ്ഥരായ കുട്ടികൾ പങ്കെടുക്കുന്നതും നമ്മുടെ കുട്ടികൾ ക്യാമറയും തൂക്കി കുശലവർത്തമാനങ്ങളിൽ മുഴുകുന്നതും. ആ നഷ്ടബോധത്തിന്റെ ഉൾത്താപത്തിൽ ഞാൻ ചോദിക്കുന്നു. നിങ്ങൾക്ക് യേശുവിനെ ഏറ്റുപറയുവാൻ പറ്റുമോ? ഈയൊരു സംസ്കാരത്തിലേക്ക് ഉയരാൻ നമുക്ക് കഴിയണം. റമസാൻ മാസത്തിൽ സ്കൂളധികാരികളോട് സംസാരിച്ച് സ്കൂളിൽ തന്നെ നിസ്കരിക്കാനുള്ള സൗകര്യം നേടിയെടുത്ത ഏഷ്യയിലെ ഏറ്റവും വലിയ സ്കൂളായ പട്ടം സെന്റ് മേരീസ് സ്കൂളിലെ മുസ്ലിം കുട്ടികൾ. ഈ തീക്ഷ്ണത നമ്മുടെ കുട്ടികൾക്കുണ്ടോ? നിങ്ങൾ വിശ്വസിക്കുന്ന മതത്തിന്റെ വിശദാംശങ്ങൾ പഠിക്കാൻ മാത്രം ആത്മധൈര്യം നിങ്ങൾക്കുണ്ടായിട്ടുണ്ടോ? ദൈവത്തെ ഏറ്റുപറയാൻ നഷ്ടബോധങ്ങൾ പാടില്ല. നാശത്തിൽ നിന്നും നാശത്തിലേക്ക് കൂപ്പുകുത്തുന്നവരായി നമ്മുടെ കുട്ടികൾ മാറ്റ



പ്പെടുന്നു. ഒന്നു പ്രാർത്ഥിക്കാൻ മടി, കുമ്പസരിക്കാൻ മടി, കുർബാനക്കു പോയാലും പോയാൽ കുർബാന പുസ്തകം കയ്യിലെടുക്കാനും മടിയായി നാം അധഃപതിക്കപ്പെടുന്നു. അമ്മയുടെ ഉദരത്തിൽ നിന്ന് കൊല്ലപ്പെടാതെ നമ്മെ പുറത്ത് കൊണ്ട് വരികയും ഒടുവിൽ അപ്പനോളം നിവർന്നുനിന്ന് സംസാരിക്കാൻ നമ്മെ വലുതാക്കുകയും ചെയ്ത ദൈവത്തെ ഏറ്റുപറയാൻ നാം മടിക്കുന്നു. ഈ യുവജന കൺവൻഷൻ അതിനുത്തരമാകട്ടെ. എന്റെ മതം, എന്റെ സഭ, എന്റെ രൂപത, എന്റെ വിശ്വാസം, എന്റെ ദൈവം - ഇതേറ്റു പറയാൻ ഒരു മടിയുമില്ലാത്ത തീക്ഷ്ണമതികളായ നിങ്ങളെ പരിശുദ്ധാത്മാവ് രൂപാന്തരപ്പെടുത്തട്ടെ.

മൂന്നാമത്തെ കാര്യം, **ജീവിക്കുന്നെങ്കിൽ നിങ്ങൾക്ക് പിറവി തന്ന മാതാപിതാക്കൾക്ക് അഭിമാനമുള്ളവരായി ജീവിക്കണം** എന്നതാണ്. ഇന്ത്യൻ ക്രിക്കറ്റ് ടീമിലേക്ക് തെരഞ്ഞെടുക്കപ്പെട്ട സഞ്ജു സാംസൺ എന്ന യുവക്രിക്കറ്റർ തിരുവനന്തപുരം മാർ ഈവാനിയോസ് കോളേജിലെ രണ്ടാംവർഷ ഡിഗ്രി വിദ്യാർത്ഥിയാണ്. നാട്ടിലുള്ളപ്പോഴെല്ലാം ക്ലാസിൽ കൃത്യമായി വരികയും നോട്ടുകൾ പകർത്തിയെടുക്കുകയും ചെയ്യുന്ന ഇവന്റെ ചില നന്മകൾ ഞാൻ പറയട്ടെ... അഹങ്കാരത്തിന്റെ അണുപോലും ഈ ചെറുപ്പക്കാരനെ സ്പർശിച്ചിട്ടില്ല.. Times now എന്ന പത്രത്തിന്റെ ലേഖകൻ ഇന്റർവ്യൂ ചെയ്തതപ്പോൾ ഇങ്ങനെ ചോദിച്ചു. ഇന്ത്യൻ ടീമിലേക്ക് തെരഞ്ഞെടുത്തതിനെപ്പറ്റി എന്താണ് പറയാനുള്ളത്. അവൻ പറഞ്ഞു. രണ്ട് കാര്യങ്ങൾ പറയാനുണ്ട്. ഒന്ന്, ഇന്ത്യൻ ടീമിലേക്ക് തെരഞ്ഞെടുക്കുക എന്നതിനേക്കാൾ വലിയ ആഗ്രഹം എനിക്ക് നല്ല ഒരു 'Human Being' ആയി മാറുക എന്നുള്ളതാണ്. 19കാരന്റെ ചോരത്തിളപ്പിനേക്കാൾ പക്വമായ ഇവന്റെ ഉത്തരത്തിനു പിന്നിൽ കാരണമായി അവൻ പറഞ്ഞത് വിശ്വനാഥനെന്ന അപ്പനും ലിജിയെന്ന അമ്മയും വിഴിഞ്ഞത്തെ ഞങ്ങളുടെ കൊച്ചുവീട്ടിൽ പകർന്നുതന്ന ജീവിത മാതൃകയാണ്. 'എന്റെ മാതാപിതാക്കൾ അങ്ങനെയാണ്'- ഇത്രയും നല്ല മാതാപിതാക്കൾക്കു പിറന്നു എന്നുള്ളതാണ് ഏറ്റവും മഹത്വം. നിന്റെ അപ്പനുമമ്മയ്ക്കും മഹത്വം കൊടുക്കാൻ മാത്രം നീ വളരണം. അവരുടെ കണ്ണുനീർ ഭൂമിയിൽ വീഴ്ത്താൻ ഇടം കൊടുക്കരുത്. അന്യമതത്തിൽപ്പെട്ട യുവാവിനെ ഇഷ്ടപ്പെട്ട കോട്ടയം മെഡിക്കൽ കോളേജിലെ ഒരു പെൺകുട്ടിയോട് ഇത് മാതാപിതാക്കൾക്കു നേരെയുള്ള അതിക്രമമാണ് എന്ന് കൗൺസിലിംഗിന്റെ സമയത്തു പറഞ്ഞപ്പോൾ അവൾ തിരിച്ചു ചോദിച്ചത് ഇങ്ങനെയാണ്. 'Parents, who are they?'. അതുകൊണ്ട് പ്രിയമക്കളെ ഈ വേദിവിട്ട് നിങ്ങൾ പോകുമ്പോൾ നെഞ്ചിൽ ഒരു കുരിശുവരച്ച് എഴുതി സൂക്ഷിക്കണം. അപ്പനുമമ്മയ്ക്കും കണ്ണീര് വീഴ്ത്താൻ ഇടയായ ഒരു കാര്യം ഈ മലങ്കരയുടെ മകൻ/മകൾ കാരണമാകില്ല. ഗർഭഛിദ്രം നടത്താൻ സുരക്ഷിതമായ ആറ് വൈദ്യശാസ്ത്ര വഴികളുണ്ടായിട്ടും അത് ചെയ്യാതെ വളർത്തിക്കൊണ്ടുവന്നവർ. അവരെ സ്നേഹിക്കണം, ബഹുമാനിക്കണം.

നാലാമതായി, **ഒരിക്കലും വിട്ടുമാറാനാവാത്ത ഒരു സാമൂഹിക പ്രതിബദ്ധത നമുക്കുണ്ട്.** സ്വർഗമെന്നത് ഒരു സാങ്കൽപ്പികമല്ല, മറിച്ച് നിത്യത ഒരു യഥാർത്ഥ്യമാണ്. അപ്പോഴും, ഇപ്പോൾ ജീവിക്കുന്ന ഈ ഭൂമിയോട് നമുക്ക് ചില കടപ്പാടുകളുണ്ട്. അയൽക്കാരോടും സഹജീവികളോടും ചുറ്റുപാടുകളോടും നമുക്ക് കടപ്പാടുണ്ട്. you have a very deep social commitment, ഇത് വെറും കുറെ Social programmes ചെയ്തുകൂട്ടുന്നതല്ല. കുറച്ച് actions അല്ല, മറിച്ച് attitudes ആണ്. കൈക്കൂലിയും അധികഫീസും കൊടുക്കാൻ കഴിയാത്തതിന്റെ പേരിൽ ചികിത്സ നിഷേധിക്കപ്പെടുകയും ഒടുവിൽ ഒരു വെള്ളത്തുണിയിൽ പൊതിഞ്ഞ് മോനച്ചൻ എന്ന ബുദ്ധിവൈകല്യമുള്ള ഒരു മകന്റെ ശവശരീരത്തെ കൈയ്യിലേറ്റുവാങ്ങേണ്ടി വന്ന വിറകുവെട്ടുകാരനായ ഒരപ്പന്റെ ആത്മരോദനത്തിനും മനഃസാക്ഷിയുടെ നീതി വിസ്താരങ്ങൾക്കും ഇടയിൽ ഞാനും നിങ്ങളും രൂപപ്പെടുത്തിയെടുക്കേണ്ട ഒരു attitude ആണ് സമൂഹത്തോടുള്ള എന്റെ കടപ്പാട്. മുഖം നോക്കി നടപടിയെടുക്കാത്ത ഒരുദ്യോഗസ്ഥൻ, പാവപ്പെട്ടവരെയും പണക്കാരെയും ഒരുപോലെ കാണുന്നവൻ, കൈക്കൂലി വാങ്ങാത്തവൻ - ഇങ്ങനെയൊരു ചങ്ക് രൂപപ്പെടുത്തുന്നതാണ് social commitment.

അഞ്ചാമതായി, **യുവജനങ്ങളുടെ മദ്ധ്യസ്ഥനായ ഫ്രാൻസിസ് അസീസ്സിയുടെ ഒരു ജീവിത സാക്ഷ്യം കൂടി പങ്കുവയ്ക്കട്ടെ**. കുറവുകളുള്ള സഭയുടെ മക്കൾ എന്തുചെയ്യണം എന്നദ്ദേഹം പഠിപ്പിച്ചു. ഫെയ്സ്ബുക്കിലൂടെയും വാട്ട്സ് ആപ്പിലൂടെയും സഭയെയും സഭാദ്ധ്യക്ഷന്മാരെയും ചെളിവാരിയെറിയാൻ മുതിരുന്ന ഒരു സംസ്കാരത്തിൽ എന്തു ചെയ്യണമെന്നു ഫ്രാൻസിസ് പഠിപ്പിച്ചു. വീഴാറായി നിൽക്കുന്ന സാൻദാമിയാനോ ദൈവാലയത്തിന്റെ നവീകരണം ലക്ഷ്യം വച്ച് റോമിലെ സെന്റ് പീറ്റേഴ്സ് ചത്വരത്തിൽ അന്നത്തെ മാർപാപ്പയായിരുന്ന ഇന്നസെന്റ് പതിമൂന്നാമനെ കാണാൻ ഏറെ നാളുകൾക്ക് ശേഷം അവസരം കിട്ടിയപ്പോൾ എന്താണ് നിങ്ങൾക്ക് വേണ്ടതെന്ന് മാർപാപ്പ ചോദിച്ചപ്പോൾ അങ്ങയുടെ തൃക്കൈ കൊണ്ട് ഞങ്ങളുടെ തൂനെറ്റിയിൽ അഭിഷേ

കത്തിന്റെ കുരിശുമുദ്ര വരച്ചുതരണമെന്നപേക്ഷിച്ച വിശുദ്ധ ഫ്രാൻസിസ്. തകർന്നു വീഴുന്ന സഭയെയും സഭാ ചുറ്റുപാടുകളെയും നേരെയാക്കാൻ എന്റെ ജീവിതത്തെ നേരെയാക്കുക എന്നതാണ് മാർഗ്ഗമെന്ന് 11-ാം നൂറ്റാണ്ടിൽ അദ്ദേഹം പഠിപ്പിച്ചു തന്നു. സഭയെ വിശുദ്ധീകരിക്കാൻ പരസ്പരം കല്ലെറിയുകയും പത്രമാസികകളിൽ കുറിപ്പെഴുതുകയും ഉപജാപങ്ങൾ ചെയ്യുകയും ചെയ്യുന്നതല്ല മാർഗം മറിച്ച്, ഒരാത്മ നവീകരണമാണ് ആവശ്യം. മറിച്ച് സ്വയം വിശുദ്ധീകരിച്ച് സഭയുടെ സംഘബോധത്തിൽ ഒരുമിക്കണം. അങ്ങനെ സഭയെ സംരക്ഷിക്കാൻ കഴിയണം. can you cover the Church? ഉല്പത്തി 9-ാം പുസ്തകത്തിൽ നോഹയുടെ മക്കളെപ്പറ്റി പ്രതിപാദിക്കുന്നു. വീഞ്ഞുകുടിച്ച് മത്തനായി കിടന്ന നോഹയുടെ നഗ്നത കാണാനിടയായ ഹാം എന്ന മകൻ ഒന്നും ചെയ്യാതെ തന്റെ രണ്ട് സഹോദരങ്ങളെ വിവരമറിയിച്ചു. എന്നാൽ മറ്റ് രണ്ടുപേരും ശേമും, യാഫെത്തും ഒരു വാക്കുപോലും ഉരിയാടാതെ ഒരു തുണിയെടുത്ത് പിറകോട്ട് നടന്നുവന്ന് അതുകൊണ്ട് അപ്പന്റെ നഗ്നത മറച്ചു. അപ്പന്റെ നഗ്നത cover ചെയ്തതുകൊണ്ട് നോഹ പറഞ്ഞു. 'നിങ്ങൾ തലമുറകളോളം അനുഗ്രഹിക്കപ്പെടും'. എന്നാൽ ഹാമിന്റെ കുടുംബവേര് അറ്റുപോയി.

പ്രിയമുള്ളവരെ സഭ നമ്മുടെ അമ്മയാണ്. ഞാൻ സഭയുടെ ഭാഗമാണ്. സഭയ്ക്കൊരു നഗ്നത ഉണ്ടെങ്കിൽ ഉത്തരവാദിത്വബോധമുള്ള ഒരു മകൻ എന്ന നിലയിൽ അവനത് cover ചെയ്ത് മറയ്ക്കണം. നീ അനുഗ്രഹിക്കപ്പെടും. can you cover the nudity of the society which you live? നെറ്റിത്തടത്തിൽ ഒരു കുരിശടയാളം വരച്ചുതന്നാൽ ഞങ്ങൾ നന്നായി. ഞങ്ങൾ പോയി വചനം ജീവിച്ചുകൊള്ളാം. so that we may go and live the Gospel ഇതാണ് ഫ്രാൻസിസ് പഠിപ്പിച്ചത്. എന്റെ നന്മ കൊണ്ട്, എന്റെ ത്യാഗം കൊണ്ട്, എന്റെ ഉപവാസം കൊണ്ട് തകർന്നു വീഴുന്ന ഒരു സഭയെ നമുക്ക് നേരെയാക്കാം. ഇതു ചെയ്യാൻ നമ്മുടെ യുവതക്ക് കരുത്തുണ്ടാകുമോ? എസ്രായുടെ പുസ്തകം 9-ാം അധ്യായത്തിൽ ഒരു ആരാധനാ സമൂഹം തകർന്നപ്പോൾ വൈകുന്നേരം വരെ കരഞ്ഞു പ്രാർത്ഥിച്ച ഒരു മനുഷ്യനെ നമുക്ക് കാണാം. ഇന്നും യുവജനങ്ങൾക്കിടയിൽ അങ്ങനെയുള്ള ഗ്രൂപ്പുകൾ വളർന്നുവരുന്നുണ്ട്. പ്രിയമുള്ളവരെ, ഇപ്രകാരമുള്ള ഒരു സംസ്കാരം മുട്ടുകുത്തി നിന്ന് പ്രാർത്ഥിക്കുന്ന, ജപമാല പ്രാർത്ഥ ചൊല്ലുന്ന യുവജനങ്ങളുടെ ചെറിയ ചെറിയ കൂട്ടങ്ങളിലാണ് സഭയുടെ വളർച്ച എന്ന് നാം തിരിച്ചറിയണം. ഞാൻ പറഞ്ഞ അഞ്ചു കാര്യങ്ങൾ നിങ്ങൾക്ക് പാലിക്കാൻ സാധിച്ചാൽ ജീവിത വിജയത്തിന്റെ അനന്ത വിഹായുസ്സിലേക്ക് ചിറകടിച്ചുയരാൻ നിങ്ങൾക്ക് സാധിക്കും. യുവത്വത്തിന്റെ ദൈവാശ്രയ ബോധമുള്ള സമൂഹം നമുക്ക് രൂപപ്പെടുത്താം. അതിനായി നമുക്ക് പ്രാർത്ഥിക്കാം..



# യുവത്വം പുണ്യങ്ങളുടെ പൂക്കാലം




**കവർ സ്റ്റോറി**

## സർഗ്ഗശേഷി വളരട്ടെ.....

**പെരുമ്പടവം ശ്രീധരൻ** (ചെയർമാൻ, കേരളാ സാഹിത്യ അക്കാഡമി)



ലോകത്തിൽ മാറ്റങ്ങൾ ഉണ്ടാക്കിയിട്ടുള്ളത് ചെറുപ്പക്കാരാണ്. ഇന്ത്യക്കാരന് ഇത് മനസ്സിലാകും. 12-ാം വയസ്സിൽ മരണത്തിന്റെ രഹസ്യമറിയാൻ യമധർമനു പിന്നാലെ കൂടിയ നചികേതസ്സിൽ നിന്നു തുടങ്ങുന്നു ഈ സത്യാന്വേഷണത്തിന്റെ ആരംഭം. കുട്ടികൾക്ക് പോലും പ്രപഞ്ച രഹസ്യമന്വേഷിച്ചുപോകാനാകുമെന്ന് ഇത് വെളിപ്പെടുത്തുന്നു. ചെറുപ്പക്കാരുടെ മനസ്സിലാണ് വിപ്ലവ ആശയങ്ങൾ എളുപ്പത്തിൽ രൂപം കൊള്ളുന്നത്. ജീവിതത്തിന്റെയും മനുഷ്യ സങ്കടങ്ങളുടെയും രഹസ്യം അന്വേഷിച്ച് ബുദ്ധൻ പോയത് ചെറുപ്പകാലത്താണ്. യേശുക്രിസ്തുവിന്റെ പുതിയ സുവിശേഷം പ്രസംഗിച്ചുകൊണ്ട് മനുഷ്യവർഗത്തെ തന്റെ രക്തത്താൽ സ്നാനപ്പെടുത്തിയത് നിറ യൗവനത്തിലാണ്. ശങ്കരാചാര്യർ ജീവിതത്തിന്റെ അർത്ഥമന്വേഷിച്ച് ഇറങ്ങിത്തിരിച്ചതും നല്ല ചെറുപ്പകാലത്തത് തന്നെ. വയസ്സായിട്ടോ വാർദ്ധക്യത്തിലോ അല്ല മനുഷ്യനെയും പ്രപഞ്ചത്തെയും നവീകരിക്കാൻ ജീവിതം ഉഴിഞ്ഞുവയ്ക്കേണ്ടതെന്ന മഹത്തായ ദർശനമാണ് ഈ യൗവനങ്ങൾ കാട്ടിത്തന്നത്. ഇതുപോലെ ദൃഷ്ടാന്തങ്ങൾ വേറെയും ധാരാളം കാണാം. അതൊക്കെ വച്ചുകൊണ്ട് പുതിയ കാലത്തെ യൗവനത്തെ നിരീക്ഷിക്കുമ്പോൾ നമുക്ക് എന്താണ് തോന്നുന്നത്. പ്രസ്ഥാനങ്ങളുടെയും ശാസ്ത്രങ്ങളുടെയും അടിമകളായി അവർ ജീവിതം എങ്ങനെയൊക്കെയോ കഴിച്ചുകൂട്ടുന്നു. അതിനിടക്ക് ആസുരമായ വാസനകൾ അവരെ വഴിതെറ്റിക്കുന്നു. നമുഷ്യവർഗം ഇതുവരെ ആർജ്ജിച്ച മഹത്തായ മൂല്യങ്ങളെക്കുറിച്ചുള്ള ഉറച്ച വിശ്വാസം നമ്മുടെ ചെറുപ്പക്കാർക്കുണ്ടോ. മൗലികമായ ആശയം ഉൾക്കൊള്ളാനോ ആ ആശയത്തിന്റെ സാക്ഷാത്കാരത്തിന് ക്ലേശങ്ങൾ നേരിടാനോ നമ്മുടെ യൗവ്വനം തയ്യാറാകുന്നുണ്ടോ. താൽക്കാലികമായ പ്രശസ്തിക്കും അംഗീകാരത്തിനും വേണ്ടിയുള്ള എളുപ്പവഴികൾ അന്വേഷിച്ച് വഴിതെറ്റിപ്പോകുന്ന ഒരു തലമുറയെക്കുറിച്ചുള്ള ഓർമകൾ ചിലരുടെയെങ്കിലും സങ്കടമായി ബാക്കിയുണ്ടാവും. ചെറുപ്പക്കാരുടെ ജീവിതം ഏതൊക്കെയോ വഴികളിൽ വച്ച് അവർക്ക് കൈമോശം വരുന്നു. അവർ ആരെല്ലാമോ ആയിത്തീരുന്നു. ചിലപ്പോൾ തെറ്റെന്ന് ബോധ്യമുള്ള മുദ്രാവാക്യങ്ങളിൽ ആവർ ഭ്രമിച്ചുപോകുന്നു. ജാതി-മത-രാഷ്ട്രീയത്തിന്റെ സങ്കുചിത വീക്ഷണങ്ങൾ മൂലം അവർക്ക് മനുഷ്യസ്നേഹം മനസ്സിലാകാത്ത ഭാഷയാകുന്നു. ആസുര ശക്തികൾ വച്ചുനീട്ടുന്ന ആയുധങ്ങൾ ഉയർത്തിപ്പിടിച്ച് തെരുവിൽ അവർ ശത്രുക്കളെ അന്വേഷിച്ചുനടക്കുന്നു. തെരുവിൽ വീഴുന്ന രക്തം ദൈവത്തിന്റേതാണെന്ന് അവർക്ക് തിരിച്ചറിയാൻ കഴിയാതെ പോകുന്നു. ഊഷരമായിത്തീരുന്ന സാമൂഹിക ജീവിത്തതിനു നേരെ പൂങ്കാവനങ്ങൾ സൃഷ്ടിക്കാൻ കഴിയുന്ന സർഗശേഷി നമ്മുടെ ചെറുപ്പക്കാർ പാഴാക്കിക്കളയുകയാണോ എന്നു ചിലപ്പോഴെങ്കിലും ചോദിക്കേണ്ടി വരുന്നു. ഇത് പൊതു ന്യായമായി പറയുന്നതല്ല. അങ്ങനെയല്ലാതെ സമൂഹത്തിന്റെ നന്മക്കും ഐശ്വര്യത്തിനും വേണ്ടി ജീവിതം ഉഴിഞ്ഞു വയ്ക്കുന്ന യുവാക്കളുടെ മുഖം കാണാതെ പോകുന്നില്ല. യഥാർത്ഥത്തിൽ അവർ തന്നെയാണ് കൂടുതലുള്ളത്. മറ്റുള്ളവരുടെ നന്മക്കു വേണ്ടിക്കൂടി ജീവിതം ഉഴിഞ്ഞുവയ്ക്കുന്ന നല്ലവരായ ചെറുപ്പക്കാരുടെ ലോകം ഒരു നല്ല സ്വപ്നമാണ്.

## അവർ നാളയെ രൂപപ്പെടുത്തണം

**ഷിബു ബേബി ജോൺ** (സംസ്ഥാന തൊഴിൽ വകുപ്പ് മന്ത്രി)



എല്ലാവരും യുവജനങ്ങളിലാണ് പ്രതീക്ഷ അർപ്പിക്കുന്നത്. അതൊരു വസ്തുതയാണെങ്കിലും ആ പ്രതീക്ഷയ്ക്ക് അനുസരിച്ചുള്ള സാമൂഹിക മാറ്റത്തിനുവേണ്ടി യുവജനതകൾ നിലകൊള്ളുന്നുണ്ടോ എന്നു സംശയമാണ്. സാമൂഹിക തിന്മകൾക്കെതിരെയുള്ള പോരാട്ടത്തിനായി രാഷ്ട്രനിർമ്മാണത്തിനുവേണ്ടി നാം ആഗ്രഹിക്കുന്ന തരത്തിൽ യുവാക്കളുടെ സംഭാവന യുവാക്കളുടെ ഇടയിൽ നിന്നുണ്ടാകുന്നില്ലെന്ന നിരാശ എന്നെപ്പോലുള്ളവർക്കുണ്ട്. സ്വാതന്ത്ര്യത്തിനു മുൻപുള്ള തലമുറ നാളത്തെ ഭാരതം എങ്ങനെയാകണമെന്ന് വിചാരിച്ച് കഴിഞ്ഞവരാണ്. അത് മാതൃകയാക്കി നാളത്തെ ഭാരതത്തെപ്പറ്റിയുള്ള കാഴ്ചപ്പാട്

രൂപപ്പെടുത്തുകയും അതിനനുസരിച്ച് പ്രവർത്തിക്കുയും ചെയ്യുന്ന തലമുറയാണ് നമുക്ക് വേണ്ടത്. ഇന്നത്തെ യുവജനത അങ്ങനെ മാറണം. അപ്പോൾ മാത്രമേ നമ്മൾ ആഗ്രഹിക്കുന്ന തലത്തിൽ രാഷ്ട്ര നിർമ്മാണത്തിന് യുവജനതയുടെ ശക്തി പ്രയോജനപ്പെടൂ.

## ധാർമ്മിക ബോധം വളരണം

**എൻ.കെ. പ്രേമചന്ദ്രൻ** (പാർലമെന്റ് അംഗം)



സാമൂഹിക വീക്ഷണത്തിന്റെ അഭാവം യുവാക്കളിൽ ഏറെ കാണുന്നു. ആധുനിക വത്ക്കരണത്തിന്റെ പാതയിൽ നവസാമൂഹിക മാധ്യമങ്ങളുടെ അതിവേഗ വളർച്ച സംഭവിക്കുന്നുണ്ടെങ്കിലും പരസ്പര സഹായവും സാമൂഹിക ബോധവും വേണ്ടത്ര ഉണ്ടാകുന്നുണ്ടോ എന്ന് സംശയമാണ്. ആഗോളവത്ക്കരണത്തിന്റെ പ്രശ്നം കൂടിയാണിത്. ആഗോളവത്ക്കരണത്തിൽ ലാഭാധിഷ്ടിതമായ നിലപാടുകളാണ് എങ്ങും. എല്ലാറ്റിനെയും ലാഭേച്ഛയോടെ കാണുമ്പോൾ പരസ്പരമുള്ള സഹായത്തിനും സമൂഹത്തോടുള്ള കാഴ്ചപ്പാടിനും മാറ്റമുണ്ടാവുന്നു. ഇൻഫർമേഷൻ ടെക്നോളജിയുടെ വളർച്ച ഫലപ്രദമായി ഉപയോഗിക്കുമ്പോൾത്തന്നെ ധാർമ്മിക ബോധത്തെയും വളർത്താൻ കഴിയണം. യന്ത്രവൽക്കരിക്കപ്പെടുന്ന ഒരു തലമുറയാണ് നമ്മുടെ മുന്നിലുള്ളത്. സാമൂഹിക ബോധവും ധാർമ്മിക ചിന്തയും നഷ്ടപ്പെട്ടാൽ അരാജകത്വമാവും ഫലം. അത് രാജ്യത്തിന്റെ ധാർമ്മിക നിലവാരത്തെയും പൊതുസമൂഹത്തിന്റെ സുസ്ഥിതിയെയും ബാധിക്കും. ഇങ്ങനെ യുവതീ യുവാക്കൾ വഴിതെറ്റാതിരിക്കാൻ ആത്മീയ പ്രസ്ഥാനങ്ങൾക്ക് വലിയ പങ്കു വഹിക്കാനാകും. ആത്മീയതയ്ക്ക് ഇന്ന് പ്രസക്തിയേറിയിരിക്കുകയാണ്. ധാർമ്മിക ബോധം വളർത്താനും കൂട്ടായ്മയിലൂടെ സാമൂഹിക ബോധം വളർത്താനും ആത്മീയ പ്രസ്ഥാനങ്ങൾക്കും അവരുടെ പ്രബോധനങ്ങൾക്കും കഴിയും, കഴിയണം.

## രാജ്യത്തിന്റെ ഭാവി അവരിലാണ്

**പി.സി. വിഷ്ണുനാഥ്** (നിയമ സഭാംഗം)



ലോകത്ത് ഏറ്റവുമധികം ചെറുപ്പക്കാരുള്ള രാജ്യമാണ് ഭാരതം. ഈ രാജ്യത്തിന്റെ ഭാവി യുവതീ യുവാക്കളുടെ കൈകളിലാണ്. അവസരങ്ങളുടെ വലിയ ലോകമാണ് അവർക്ക് മുന്നിലുള്ളത്. പണ്ട് അവസരങ്ങൾ പരിമിതവും ആളുകൾ ഏറെയും എന്നായിരുന്നു സ്ഥിതി. ഇന്ന് വിപരീതമായി. അവസരങ്ങൾ ഏറെയും യോഗ്യരായ ആളുകൾ കുറവും എന്നതായി അവസ്ഥ. ആത്മവിശ്വാസം കൈമുതലായുണ്ടെങ്കിൽ ഏത് ഉയരങ്ങളിലും എത്താൻ കഴിയുന്ന കാലമാണ് ഇന്നത്തേത്. തൊഴിൽ ഇല്ലായ്മ പോലെ തന്നെ തൊഴിൽ അറിയായ്മയും വലിയ പ്രശ്നമാണ്. പുതിയ കാലത്തിന് അനുസരിച്ച് പ്രാവീണ്യമുള്ള യുവതീ യുവാക്കളെ സൃഷ്ടിച്ചെടുക്കാൻ രാജ്യത്തിന് ഉത്തരവാദിത്വമുണ്ട്. ഇതോടൊപ്പം മൂല്യബോധം ഇല്ലാതെ പോയാൽ സ്ഥിതി ഗുരുതരമാകും. മൂല്യബോധമില്ലാതെ അവസരങ്ങളും നേട്ടങ്ങളും ഉണ്ടായാൽ വ്യക്തിക്കും സമൂഹത്തിനും അതുകൊണ്ടു നേട്ടമുണ്ടാകില്ല. സാമൂഹിക അവബോധമുള്ള സമൂഹത്തോട് പ്രതിബന്ധതയുള്ള ഒരു തലമുറ ഉണ്ടാകണം. അങ്ങനെ അവരെ മാറ്റിയെടുക്കണം. സർക്കാരിന്റെ സ്റ്റാർട്ട് അപ് വില്ലേജുകൾ തന്നെ ഉദാഹരണമായി എടുക്കാം. അവിടെ അടിസ്ഥാന സൗകര്യങ്ങളും മൂലധനവുമെല്ലാം വഹിക്കാൻ സർക്കാർ തയ്യാറാവുകയാണ്. ആശയങ്ങൾ മാത്രമാണ് സർക്കാർ ചോദിക്കുന്നത്. ആത്മവിശ്വാസമുള്ള മൂല്യബോധമുള്ള തലമുറയാണ് ഇന്നിന്റെ ആവശ്യം.

## വേണ്ടത് ഭാവനയാണ്

**ബി. മുരളി** (യുവ എഴുത്തുകാരിൽ ശ്രദ്ധേയൻ)



ഇന്നത്തെ യുവത്വം ഏറ്റവും കൂടുതൽ ബൗദ്ധിക പ്രതിസന്ധി അനുഭവിക്കുന്ന കാലമാണ്. അവർ ഒരേസമയം ശക്തിയും നിരാലംബകതയും ഉള്ളവരാകുകയാണ്. സാങ്കേതിക വിദ്യയുടെ പിന്തുണ ഇത്രയും ഉള്ള കാലം മുൻപില്ല. പക്ഷേ ഇതിനൊപ്പം ബൗദ്ധികശേഷിയുടെ ചോർച്ചയും സംഭവിക്കുന്നു. ഇന്നത്തെ തലമുറയുടെ മുന്നിൽ ജോലിക്കുള്ള സാധ്യത അപാരമാണ്. അതുവഴി സാമ്പത്തിക സുരക്ഷിതത്വം നേടാനുള്ള അവസരവും സാധ്യതയും ഏറെ. അതേസമയം അവർക്ക് നിരാലംബകതയാണ് അനുഭവപ്പെടുന്നത്. പണ്ടൊക്കെ ഭരണകൂടത്തിന് വേണ്ടത്ര പിന്തുണ നൽകാനാകുമായിരുന്നു. ഇപ്പോൾ ഭരണകൂടത്തിനും അത് നൽകാനാകുന്നില്ല. ഒരു നാൽക്കവലയിൽ നിൽക്കുന്ന അവസ്ഥയിലാണ് യുവജനം. എങ്ങോട്ടും തിരിയാനുള്ള സ്വാതന്ത്ര്യം അവർക്കുണ്ട്. അതേസമയം എങ്ങോട്ടു പോകണമെന്ന് തീരുമാനിക്കാനുള്ള ഉത്തരവാദിത്വവും

അവർക്കുതന്നെയാണ്. യുവജനതയ്ക്കാണ് അറിവ് ഏറെ വേണ്ടത്. പക്ഷേ പുതിയ കാലത്ത് അറിവിന് വ്യവസ്ഥാപിതമായ അർഥം ഇല്ലാതായിരിക്കുന്നു. പണ്ട് അടിസ്ഥാനപരമായ അറിവ് നേടിയ ആളായിരുന്നു വലിയവൻ. എന്നാലിപ്പോൾ അറിവും ആഗോളവത്ക്കരിക്കപ്പെട്ടു. വിരൽത്തുമ്പിൽ അത് ലഭ്യമാണ്. അതുകൊണ്ട് അറിവ് എന്നതിന്റെ അർഥവും മാറി. അടിസ്ഥാനപരമായ ആറിവ് ആവശ്യമില്ലാതായി. ഉദാഹരണത്തിന് ഇപ്പോൾ ഒരു അഭിമുഖത്തിനും ഇന്ത്യയുടെ ആദ്യപ്രധാനമന്ത്രി ആര് എന്ന ചോദ്യം ഉണ്ടാകില്ല. അമേരിക്ക കണ്ടുപിടിച്ചത് ആര് എന്ന് ചോദിക്കില്ല. ഇമാജിനേഷൻ (ഭാവനാശക്തി) ആണ് ഇന്നു വേണ്ടത്. അടിസ്ഥാനപരമായ അറിവെല്ലാം പൊതുസ്വത്താകുമ്പോൾ അതിനും അപ്പുറത്തേക്കുള്ള ഭാവനാശക്തി ഉണ്ടാവണം. ഗൂഗിൾ സേർച്ചിൽ അറിവെല്ലാം ശേഖരിച്ചിട്ടുണ്ട്. അതുകൊണ്ട് ഇതെല്ലാം സ്വന്തമാക്കി വയ്ക്കേണ്ടതില്ല. എന്നാൽ ഏതെങ്കിലും ഒരു ദിനം ഒരു ഹാക്കർ ഗൂഗിൾ ഹാക്കു ചെയ്താൽ ഈ ലോകം മുഴുവൻ ആ സമയം മണ്ടന്മാരും മണ്ടികളുമാകും.

ഭാവനയാണ് ഇന്ന് ആവശ്യം. എന്നാൽ ഓരോ പുതിയ സാങ്കേതിക വിദ്യയുടെ കടന്നുവരവു മൂലവും ഓരോരോ ശേഷിയും ഇല്ലാതാവുന്നു. ഉദാഹരണമായി മൊബൈൽ ഫോണിന്റെ കടന്നുവരവോടെ ഓർമശേഷി ദുർബലമായി. കൃത്യമായ കാഴ്ചയാണ് ഇപ്പോൾ മുന്നിലുള്ളത്. ഇതുമൂലം സങ്കല്പശേഷി ഇല്ലാതായി. ഭാവനയിൽ കാണാനുള്ള ശേഷി ഇല്ലാതായി. പണ്ട് ടിവി വരും മുമ്പ് വള്ളംകളിയുടെ വിവരണം റേഡിയോയിലൂടെ ലഭിക്കുമായിരുന്നു. ആയിരം പേർ അതുകേൾക്കുമ്പോൾ ആയിരം വള്ളംകളി കാണുകയായിരന്നു. എന്നാൽ ടിവി വന്നതോടെ കാഴ്ച ഒറ്റ വള്ളംകളിയിലേക്ക് ചുരുങ്ങി. ഭാവനാശേഷി കുറഞ്ഞു. എന്നാൽ ഇത് വീണ്ടെടുക്കാനുള്ള ഏക ആയുധം വായനയാണ്. എഴുത്തുകാരൻ എഴുതുന്നത് പൂർണമാകുന്നത് വായനക്കാരനിലാണ്. ഭാവനാശക്തി വീണ്ടെടുക്കാൻ കഴിയുന്നത് വായാനയിലൂടെയാണ്. വായനയിലൂടെ വീണ്ടെടുക്കുന്ന ഭാവനാശേഷി കൊണ്ടുവേണം യുവത്വം സ്വയം തീരുമാനങ്ങളെടുക്കേണ്ടത്.

## നല്ല സൗഹൃദങ്ങളിൽ വളരണം...

**വിനീത് ശ്രീനിവാസൻ** (നടൻ, സംവിധായകൻ, ഗായകൻ)



നമ്മളേക്കാൾ ഒരുപാട് കാര്യങ്ങളിൽ പരിജ്ഞാനം ഉള്ളവരാണ് പുതുതലമുറ എന്നു തോന്നിയിട്ടുണ്ട്. പ്രത്യേകിച്ച് സാങ്കേതിക കാര്യങ്ങളിൽ. എന്നാൽ ഇവർ തമ്മിലുള്ള സൗഹൃദങ്ങളുടെ ആഴം എത്രമാത്രം ഉണ്ടെന്ന കാര്യത്തിൽ സംശയമുണ്ട്. യഥാർത്ഥത്തിൽ ഈ പ്രായത്തിലുണ്ടാകുന്ന സൗഹൃദങ്ങൾക്കാണ് ഏറ്റവും ആഴം ഉണ്ടാകേണ്ടത്. കാലം കഴിയുന്തോറും പിൽക്കാലത്ത് ഉണ്ടാകുന്ന സൗഹൃദങ്ങൾക്ക് പല പ്രതീക്ഷകളും ലക്ഷ്യങ്ങളും ഒക്കെ ഉണ്ടാകും. സാമൂഹിക മാധ്യമങ്ങൾ വന്നു തുടങ്ങുന്ന കാലത്താണ് എന്റെ യൗവനാരംഭം. ഇപ്പോഴുള്ളത് ഒരു ട്രാൻസിഷൻ പീരിഡിലാണ്. സാമൂഹിക മാധ്യമങ്ങളുടെ വളർച്ച മൂലം ഗുണവും ദോഷങ്ങളും ഉണ്ട്. എല്ലാം സാമാന്യവത്ക്കരിച്ച് പറയാനോ തീർപ്പുകല്പ്പിച്ച് പറയാനോ കഴിയില്ല. നല്ല സൗഹൃദങ്ങൾ വളർത്തണം എന്നാണ് എനിക്ക് യുവജനങ്ങളോട് പറയാനുള്ളത്. ആത്മാർത്ഥത കൈമുതലാക്കണം. സൗഹൃദങ്ങളിൽ മാത്രമല്ല ചെയ്യുന്ന കാര്യങ്ങളിൽ എല്ലാം ആത്മാർത്ഥത പുലർത്തണം.

## പ്രത്യാശയുടെ കിരണങ്ങൾ വീശേണ്ടവർ

**പ്രദീപ് നല്ലില** (എം.സി.വൈ.എം സഭാതല പ്രസിഡന്റ്)



പ്രശ്നസങ്കീർണ്ണമായ ഒരു സമൂഹത്തിന് പ്രത്യാശയുടെ കിരണങ്ങൾ വീശേണ്ടവരാണ് യുവജനങ്ങൾ. കാലത്തിന്റെ ചുവരെഴുത്തുകൾ വായിച്ചറിഞ്ഞ് പ്രതികരിക്കണം. വിശ്വാസ തീക്ഷ്ണതയിൽ സമൂഹത്തെ നയിക്കുവാനും യുവജനങ്ങൾക്കാകണം. അനീതിയും അക്രമവും കൊടികുത്തിവാഴുന്ന ഈ സമൂഹത്തിൽ സ്വപ്നങ്ങളുടെ മാസ്മരിക ലഹരിയിൽ കുടുങ്ങിപ്പോകാതെ സ്വാർത്ഥതയുടെ വേലിക്കെട്ടുകളെ ഭേദിച്ചുകൊണ്ട് സമൂഹത്തിൽ തന്റെ ജീവിത ഉത്തരവാദിത്വങ്ങളെ നിറവേറ്റുവാൻ യുവജനങ്ങൾ തയ്യാറാവണം. ക്രിസ്തുവിന്റെ പിന്നാലെ ഒരു തീർത്ഥയാത്രയായി സഹനത്തിന്റെയും സ്നേഹത്തിന്റെയും മാതൃകയായി ആത്മീയവും ഭൗതീകവും ആയ തലങ്ങളിൽ യുവജനം മുന്നേറിക്കൊണ്ടിരിക്കുന്നു. സ്നേഹത്തിന്റെ പങ്കുവെയ്ക്കലും വേദനിക്കുന്നവന്റെ കണ്ണീരൊപ്പലും നീതിക്കുവേണ്ടിയുള്ള പോരാട്ടവും ലോകാവസാനത്തോളം തുടരാൻ യുവത്വത്തിന് ആകട്ടെ എന്ന് ഞാൻ ആശംസിക്കുന്നു.

# അഭിമാനത്തോടെ....... അഭിനന്ദനങ്ങൾ.......

ഈ വർഷം മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് അഭിമാനമായി ആറുപേർ ദേശീയ സംസ്ഥാന ബഹുമതികൾ നേടി. അഞ്ചുപേർ അധ്യാപന രംഗത്തും ഒരാൾ കായികരംഗത്തും ആണ് പുരസ്കാരങ്ങൾ നേടിയത്.



തിരുവനന്തപുരം മേജർ അതിരൂപതയിലെ സർവ്വോദയാ സ്കൂളിന്റെ പ്രിൻസിപ്പൽ റവ. ഫാ. ജോർജ്ജ് മാത്യു കരൂർ അധ്യാപകർക്കുള്ള ദേശീയ അവാർഡ് നേടി. തിരുവനന്തപുരത്ത് പട്ടം സെന്റ് മേരീസ് സ്കൂളിൽ ബഹുമാനപ്പെട്ട അച്ചൻ പത്ത് വർഷക്കാലം പ്രിൻസിപ്പലായിരുന്നു. 28 വർഷക്കാലമായി അധ്യാപക രംഗത്ത് പ്രവർത്തിക്കുന്നു. 2009-ൽ സംസ്ഥാന അധ്യാപക അവാർഡ് ലഭിച്ചിട്ടുണ്ട്. മറ്റ് നിരവധി പുരസ്കാരങ്ങളും ബഹുമാനപ്പെട്ട അച്ചന് ലഭിച്ചിട്ടുണ്ട്. ഹിസ്റ്ററി, പൊളിറ്റിക്കൽ സയൻസ് വിഷയങ്ങളിൽ മാസ്റ്റർ ബിരുദം നേടിയിട്ടുണ്ട്.



ബത്തേരി രൂപതാംഗമായ വെട്ടിക്കാട്ടിൽ തോമസ് അധ്യാപകർക്കുള്ള ദേശീയ അവാർഡ് നേടി. തമിഴ്നാട്ടിലെ ഉപ്പട്ടി ഭാരത്മാതാ സ്കൂളിലെ അധ്യാപകനാണ്. 2008-ൽ തമിഴ്നാട് സർക്കാരിന്റെ അധ്യാപക അവാർഡ് ലഭിച്ചിട്ടുണ്ട്. കഴിഞ്ഞ 34 വർഷമായി അധ്യാപന രംഗത്തുള്ള വി.പി തോമസ് എം.സി.വൈ.എം ബത്തേരി രൂപതാ പ്രസിഡന്റ്, എം.സി.എ സഭാതല പ്രസിഡന്റ് തുടങ്ങിയ അനേകം ചുമതലകൾ വഹിച്ചിട്ടുണ്ട്. ഉപ്പട്ടി മേഖലയിലെ വിവിധ സാമൂഹിക സാംസ്കാരിക വേദികളിൽ പ്രവർത്തിക്കുന്നു. ഭാര്യ മിനി, മക്കൾ ആൻസി, ആൻസൻ.



അധ്യാപകർക്കുള്ള സംസ്ഥാന അവാർഡ് നേടിയ റവ.ഡോ. വർക്കി ആറ്റുപുറത്ത് തിരുവനന്തപുരം മേജർ അതിരൂപതയിലെ വൈദികനാണ്. ഏഷ്യയിലെ ഏറ്റവും വലിയ സ്കൂളായ പട്ടം സെന്റ് മേരീസ് ഹയർ സെക്കന്ററി സ്കൂളിന്റെ പ്രൻസിപ്പലാണ്. ഇതിനുമുൻപ് കൊട്ടാരക്കര, കിഴക്കേത്തെരുവ് സെന്റ് മേരീസ് ഹയർ സെക്കന്ററി സ്കൂളിലും, നാലഞ്ചിറ സെന്റ് ജോൺസ് ഹയർസെക്കന്ററി സ്കൂളിലും പ്രഥമാധ്യാപകനായിരുന്നു. സർവ്വോദയാ സ്കൂളിന്റെ ബർസാറായി പ്രവർത്തിച്ചിട്ടുണ്ട്. പൊളിറ്റിക്സിലും വിദ്യാഭ്യാസത്തിലും മാസ്റ്റർ ബിരുദവും ഡോക്ടറേറ്റും നേടിയിട്ടുണ്ട്.



സംസ്ഥാന അവാർഡ് നേടിയ ഡോ. വർഗീസ് പി. പീറ്റർ തിരുവല്ലാ അതിരൂപതയിൽ ഇരവിപേരൂർ സെന്റ് ആൻസ് ഇടവകാംഗമാണ്. പത്തനംതിട്ട റവന്യൂ ജില്ലയിൽ കുമ്പനാട് ഗവ. ബോയ്സ് സ്കൂളിൽ പ്രഥമാധ്യാപകനായി ജോലി ചെയ്ത് വരുന്നു. വിവിധ വിഷയങ്ങളിൽ ബിരുദവും ഡോക്ടറേറ്റും ഉണ്ട്. ചെറുകഥ, നോവൽ, റേഡിയോ, നാടകം തുടങ്ങിയ മേഖലകളിൽ സാന്നിദ്ധ്യമുണ്ട്. ഉണ്ണിമായ ശ്രദ്ധേയമായ ബാലനോവലാണ്. തിരുവല്ലാ അതിരൂപതാ പാസ്റ്ററൽ കൗൺസിൽ സെക്രട്ടറി ആയിരുന്നു. ദീർഘകാലമായി അതിരൂപതാ കാറ്റക്കിസം എക്സിക്യൂട്ടീവ് കമ്മറ്റി അംഗമാണ്. അതിരൂപതാ ഫാമിലി അപ്പൊസ്റ്റലേറ്റ് നടത്തുന്ന വിവാഹ ഒരുക്ക സെമിനാറിൽ ക്ലാസ്സുകൾ എടുത്തു വരുന്നു. അതിരൂപതയിൽ നടപ്പിലാക്കിയ പർട്ടിക്കുലർ നിയമങ്ങളുടെ നിർമ്മാണത്തിൽ പങ്കാളി ആയിരുന്നു. കെ.സി.ബി.സി യുടെ മദ്യവിരുദ്ധ സമിതിയുമായി ചേർന്ന് പ്രവർത്തിക്കുന്നു. പുറമറ്റം പുത്തൻകയ്യാലക്കൽ കുടുംബാംഗം. ഭാര്യ ശോശാമ്മ, മക്കൾ ജൻ വർഗീസ്, ജീവേശ് വർഗീസ്.




# കരയേണ്ടത് ഗാസയെ മാത്രം ഓർത്തല്ല

**ബോബി ഏബ്രഹാം**

ഇറാഖിൽ നിന്നും സമീപ ദേശങ്ങളിൽ നിന്നും കേൾക്കുന്നതൊന്നും നല്ല വാർത്തകളല്ല. ജീവനോടെ കുഴിച്ചുമൂടപ്പെട്ട കുഞ്ഞുങ്ങളുടെയും ചന്തയിൽ പരസ്യമായി വിൽപനയ്ക്കുവച്ച യസീദി സ്ത്രീകളുടെയും പലായനം ചെയ്യേണ്ടിവന്ന ആയിരക്കണക്കിനു കുർദുകളുടെയും ആരാധനാലയങ്ങളും സ്വത്തുക്കളും എല്ലാം നഷ്ടമായി അതിർത്തിപ്രദേശങ്ങളിലെ അഭയാർഥി ക്യാംപുകളിൽ കഴിയാൻ നിർബന്ധിതരായ ക്രിസ്ത്യൻ ജനവിഭാഗങ്ങളുടെയും വിലാപത്തിന്റെ ശബ്ദമാണ് ഇന്ന് ആ മേഖലയിൽ നിന്ന് ഉയരുന്നത്. ഇസ്രയേൽ മിസൈലുകൾ ഗാസയിൽ ഒരെണ്ണം പതിക്കുമ്പോൾ ലോകമെങ്ങും നിന്ന് പ്രതിഷേധ ശബ്ദം ഉയരുമെങ്കിൽ ഇറാഖിലും സമീപ ദേശങ്ങളിലും കൊല്ലാക്കൊലയ്ക്കിരയാവുന്നവരുടെ രക്ഷയ്ക്കായി ശക്തമായ നീക്കങ്ങളൊന്നുമുണ്ടാവുന്നില്ല എന്നത് നിഷ്പക്ഷ വീക്ഷണം പുലർത്തുന്നവരെ ആശങ്കയിലാഴ്ത്തുക തന്നെ ചെയ്യും.

ഇന്ന് അശാന്തിയുടെയും അക്രമത്തിന്റെയും അനിശ്ചിതത്വത്തിന്റെയും വിളനിലമായി മാറിയിരിക്കുന്ന ഇറാഖ് ഉൾപ്പെടുന്ന ഭൂവിഭാഗം ഒരു കാലത്ത് സംസ്കാരത്തിന്റെ പിള്ളത്തൊട്ടിലായിരുന്നു. മെസപ്പൊട്ടോമിയ എന്ന് ആ ഭൂവിഭാഗം അറിയപ്പെട്ടു. യൂഫ്രട്ടീസ്-ടൈഗ്രീസ് നദികൾക്കിടയിലെ ഈ സുന്ദര ഭൂമി മഹത്തായ ഒരു സാംസ്കാരിക പാരമ്പര്യത്തിന്റെ പൈതൃക ഭൂമിയാണ്. ഇന്നത്തെ ഇറാഖും സിറിയയും തെക്കൻ തുർക്കിയും ഇറാന്റെ തെക്കു പടിഞ്ഞാറൻ മേഖലയിലെ ചെറിയഭാഗവും ഒക്കെ ഉൾപ്പെടുന്ന ഈ ഭൂവിഭാഗം പ്രാചീന നദീതട സംസ്കാരങ്ങളിൽ പ്രധാനപ്പെട്ടതുമാണ്. ബിസി 3100 മുതൽ തുടങ്ങുന്ന ആ സംസ്കാരിക ചരിത്രത്തിനിടെ സുമേറിയൻ, ബാബിലോണിയൻ, അസ്സീരിയൻ, കാൽഡിയൻ വംശങ്ങളാണ് പ്രധാനമായും അവിടെ ആധിപത്യം സ്ഥാപിച്ചിരുന്നത്. എ ഡി ഏഴാം നൂറ്റാണ്ടിൽ ഖലീഫ ഭരണം സ്ഥാപിതമായതോടെയാണ് ഇറാഖ് സ്ഥാപിതമാ



സംസ്ഥാന അവാർഡ് നേടിയ വൈ. യേശുരാജ് മാർത്താണ്ഡം രൂപതയിലെ ചെല്ലങ്കോണം ഇടവകാംഗമാണ്. രൂപതയുടെ കീഴിലുള്ള നാട്ടാലം സ്കൂളിലെ പ്രഥമാധ്യാപകനാണ്. ഇടവക സെക്രട്ടറി, ട്രസ്റ്റി, രൂപതാ പാസ്റ്ററൽ കൗൺസിലംഗം, കുട്ടികൾക്ക് വേണ്ടിയുള്ള സുരഭി മാസികയുടെ എഡിറ്റർ എന്നീ നിലകളിൽ പ്രവർത്തിക്കുന്നു. ഭാര്യ ജേസുമരിയാൾ, മക്കൾ അരുൺ, അരുണ.



കായിക മേഖലയിൽ ദേശീയ-അന്തർദേശീയ തലങ്ങളിൽ വ്യക്തിമുദ്ര പതിപ്പിക്കുന്നതിനായി ഭാരത സർക്കാർ നൽകുന്ന പരമോന്നത ബഹുമതിയായ അർജ്ജുന അവാർഡിന് തിരുവനന്തപുരം മേജർ അതിരൂപതയിലെ പാളയം സമാധാനരാജ്ഞി ബസിലിക്ക ഇടവകാംഗമായ ഗീതു അന്ന രാഹുൽ അർഹയായി. ഇന്ത്യയെ പ്രതിനിധീകരിച്ച് ബാസ്ക്കറ്റ്ബോൾ മത്സരത്തിൽ ദേശീയ-അന്തർദേശീയ മത്സരങ്ങളിൽ പങ്കെടുത്തിട്ടുണ്ട്. ഇന്ത്യൻ ബാസ്ക്കറ്റ്ബോളിന് ടീം ക്യാപ്റ്റൻ എന്ന നിലയിൽ ഗീതു നൽകിയ സംഭാവനകൾ വളരെ വലുതാണ്.



കുന്നതും മെസപ്പൊട്ടാമിയൻ ചരിത്രത്തിൽ പുതിയ അധ്യായങ്ങൾ രചിക്കപ്പെട്ടു തുടങ്ങുന്നതും.

ക്യൂണിഫോം ലിപി, ഗണിതശാസ്ത്രം, ജ്യോതിശാസ്ത്രം തുടങ്ങി ഒട്ടേറെ മേഖലകളിൽ മെസപ്പൊട്ടേമിയൻ സംസ്കാരം വിപുലമായ സംഭാവനകൾ നൽകി.

ബാബിലോണിയൻ വംശത്തിന്റെ ആധിപത്യകാലത്താണ് ഹമുറാബിയുടെ നിയമസംഹിതകൾ പ്രാബല്യത്തിൽ വന്നത്. ഇതിൽ പല നിയമങ്ങളും ആധുനിക കാലവുമായി പോലും യോജിച്ചു പോകുന്നവയാണ്. എന്നാൽ ഇതിലെ ശിക്ഷാവിധികൾ അതിക്രൂരമായിരുന്നു.

സുമേറിയക്കാർ ആധിപത്യം പുലർത്തിയിരുന്ന കാലത്ത് ഇവിടെയുള്ള ഉർ, ഉറുക്ക്, ലഗാഷ്, ഉമ്മ, നിപ്പൂർ എന്നീ നഗരങ്ങൾ നഗര രാഷ്ട്രങ്ങളായി വികാസം പ്രാപിച്ചു. അടിമത്തം, സ്വേച്ഛാധിപത്യം തുടങ്ങിയവയുടെ വിത്തുകൾ മുളപൊട്ടിയതും ഇക്കാലത്തുതന്നെ.

ജലഘടികാരവും സൂര്യഘടികാരവും ലോകത്തിനു സംഭാവന ചെയ്തത് ബാബിലോണിയൻ ആധിപത്യകാലത്തായിരുന്നു. ബീജഗണിത രംഗത്തും മെസപ്പൊട്ടോമിയയുടെ സംഭാവന അതുല്യമാണ്. വൃത്തത്തെ 360 ഡിഗ്രിയായി തിരിക്കാമെന്ന് കണ്ടെത്തിയത് അസ്സീറിയക്കാരായിരുന്നു. വൈദ്യശാസ്ത്രരംഗത്തും ഇവരുടെ സംഭാവനകൾ ചെറുതല്ല. ചുരുക്കത്തിൽ ഈ സംസ്കാരങ്ങളെയെല്ലാം ഒന്നിച്ചു ചേർത്ത് പൊതുവിൽ മെസപ്പൊട്ടോമിയൻ സംസ്കാരം എന്ന് പേര് ചൊല്ലിവിളിക്കുന്നു.

ഉന്നതമായ ഒരു നദീതട സംസ്കാരം രൂപം കൊണ്ട ഇവിടെ നിന്ന് ആധുനിക കാലത്ത് പുറത്തുവരുന്നതൊന്നും ശുഭകരമായ വാർത്തകളല്ല. ഇറാഖ്, സിറിയ, തുർക്കി, ഇറാൻ തുടങ്ങിയ സ്വതന്ത്ര രാഷ്ട്രങ്ങളായി രൂപപ്പെട്ട പഴയ മെസപ്പൊട്ടോമിയൻ ഭൂമികയിൽ ഒരിക്കലും ജനാധിപത്യം വേരുറച്ചില്ലെന്നു കാണാം. അധികാരങ്ങളെല്ലാം വ്യക്തി കേന്ദ്രീകൃതമാകുന്ന ഒരു സംവിധാനമാണ് അവിടെ പിൽക്കാലത്ത് നിലവിൽ വന്നത്. ഇസ്ലാമിക സംസ്കാരത്തിന്റെ ആധിപത്യത്തോടുകൂടിയാണ് ഈ സ്ഥിതിവിശേഷം നിലവിൽ വന്നതെന്നും പറയാം. ഏഡി ഏഴാം നൂറ്റാണ്ടോടെ സ്ഥാപിതമായ ഖലീഫ ഭരണ കാലം മുതൽ ഇതാണു സ്ഥിതി. ഖലീഫയെ ജനങ്ങളാണ് തിരഞ്ഞെടുത്തിരുന്നത്. ജനഹിതം അനുസരിച്ചയിരുന്നു ഭരണവും. എന്നാൽ പിൽക്കാലത്ത് കയ്യൂക്കുള്ളവൻ അധികാരം പിടിച്ചെടുക്കുകയും ജനങ്ങളെ അടിമകളെപ്പോലെ കൈകാര്യം ചെയ്യുകയും ചെയ്യുന്ന സ്ഥിതിവിശേഷം ഉടലെടുത്തു.

അതിന്റെ ഏറ്റവും പുതിയ വിശേഷങ്ങളാണ് ഇറാഖിലും സമീപ പ്രദേശങ്ങളിലും നിന്നു കേട്ടുകൊണ്ടിരിക്കുന്നത്. ചരിത്രാതീത കാലം മുതൽ തന്നെ ജനതകൾ തമ്മിലും വംശങ്ങൾ തമ്മിലും മതവിഭാഗങ്ങൾ തമ്മിലും ഭിന്നതയും യുദ്ധവും ശത്രുതയും എല്ലാം അരങ്ങേറിയിട്ടുണ്ട്. ഹിറ്റ്ലറെപ്പോലെയുള്ള വംശവെറിയന്മാർ ഒരു സമൂഹത്തെ മുഴുവൻ ഉന്മൂലനം ചെയ്യാൻ നടത്തിയ ശ്രമങ്ങളും അതിനു ലഭിച്ച തിരിച്ചടിയും ലോകം മുഴുവൻ കണ്ടതാണ്. ഇരുപതാം നൂറ്റാണ്ടിന്റെ പകുതിയോടെ ലോകം ഒരു പരിധിവരെ ഇത്തരം വംശവെറികളിൽ നിന്നും മറ്റും മുക്തമായി. ദക്ഷിണാഫ്രിക്കയിലെ വർണവെറിയൻ ഭരണകൂടത്തിനുപോലും ജനാധിപത്യ പ്രക്രിയയിലൂടെതന്നെ കളമൊഴിയേണ്ടണ്ടിവന്നു. ബോസ്നിയയിലും ഹെർസഗോവ്നിയയിലും കൂട്ടക്കൊലകളുണ്ടായെങ്കിലും പെട്ടെന്നുതന്നെ അതിനൊക്കെ അറുതിയായി.

പക്ഷേ ജനാധിപത്യ പ്രക്രിയയ്ക്ക് പരുവപ്പെടാത്ത, ഗോത്രവർഗ ഭരണ രീതികളിൽ നിന്നു മുക്തമല്ലാത്ത മധ്യേഷ്യയിൽ നിന്നും മറ്റും പ്രാകൃതമായ ചില സമീപനങ്ങൾ ഉയിർത്തെഴുന്നേൽക്കാൻ തുടങ്ങി. സ്വാർഥ താൽപര്യങ്ങൾ ഉള്ളിൽ നിറച്ച പാശ്ചാത്യ ശക്തികൾ അതിനു വെള്ളവും വളവും നൽകുകയും ചെയ്തു. പാക്കിസ്ഥാനിൽ നിന്നായിരുന്നു ഈ പുതിയ തീവ്രവാദത്തിന്റെ ഉദയം. അഫ്ഗാനിസ്ഥാനിൽ സോവിയറ്റ് അധിനിവേശത്തിനെതിരായ പോരാട്ടത്തിന് ആയുധധാരികളായ മദ്രസ വിദ്യാർഥികളെ താലിബാൻ എന്ന പേരിൽ രംഗത്തിറക്കിക്കൊണ്ടായിരുന്നു ഈ ആധുനിക ഭീകരവാദം ആരംഭിച്ചത്. ദുർഭരണത്തിനെതിരായ

പോരാട്ടമെന്ന ലേബലിൽ എത്തിയ താലിബാൻ പോരാളികൾ ഭരണം പിടിച്ചെടുത്തതോടെ തനിനിറം കാട്ടിത്തുടങ്ങി. പ്രസിഡന്റായിരുന്ന നജീബുള്ളയുടെ ജഡം വിളക്കുകാലിൽ കെട്ടിത്തൂക്കി ക്രൂരതയ്ക്കു തുടക്കമിട്ട അവർ പിന്നീട് ജനങ്ങളുടെ മേൽ കുതിരകയറാൻ തുടങ്ങി. വിദ്യാഭ്യാസം നിഷേധിക്കുക, ഇസ്ലാമിക നിയമങ്ങൾ അടിച്ചേൽപ്പിക്കുക, താടി വടിക്കുന്നതുപോലും കുറ്റകൃത്യമായി കാണുക, സ്ത്രീകൾ പുറത്തിറങ്ങിയാൽ ചാട്ടവാറടി നൽകുക, ബാർബർ ഷോപ്പുകൾ പോലും നിരോധിക്കുക തുടങ്ങിയ കിരാത നടപടികളിലേക്കു നീങ്ങിയ അവർ ലോകപ്രശസ്തമായ ചരിത്ര സ്ഥാപനങ്ങളെപ്പോലും വെറുതെവിട്ടില്ല. ബാമിയാനിലെ ഭീമൻ ബുദ്ധപ്രതിമകളെ പീരങ്കിവെടികളുതിർത്ത് തവിടുപൊടിയാക്കിയ അവർ മറ്റു മത, സാംസ്കാരിക ചിഹ്നങ്ങളോടുള്ള നയസമീപനം വ്യക്തമാക്കി.

മാത്രമല്ല, ലോകമെങ്ങും അശാന്തിയുടെ വിത്തു വിതയ്ക്കാൻ ഒരുങ്ങിപ്പുറപ്പെട്ട അൽഖായിദ തലവൻ ഉസാമ ബിൻലാദന്റെ സുരക്ഷിതമായ ഒളിത്താവളവുമായി അഫ്ഗാനിസ്ഥാൻ. ആ ഒളിത്താവളത്തിലിരുന്ന് ഇന്ത്യയും അമേരിക്കയും ഉൾപ്പെടെയുള്ള രാജ്യങ്ങളെ ശത്രുക്കളായി നിശ്ചയിച്ചുകൊണ്ടുള്ള ഒളിയാക്രമണം 2004 സെപ്റ്റംബർ 11 ന് അമേരിക്കയിലെ ലോകവ്യാപാര കേന്ദ്രം തകർത്തുകൊണ്ട് അതിന്റെ പാരമ്യത്തിലെത്തി. തുടർന്ന് അഫ്ഗാനിസ്ഥാനിൽ അമേരിക്ക നടത്തിയ ആക്രമണവും അതിന്റെ തുടർച്ചയും ഇന്ന് ചരിത്ര പാഠങ്ങളാണ്.

എന്നാൽ അമേരിക്ക അവിടെ നിർത്തിയില്ല. ഇല്ലാത്ത ആയുധങ്ങളുടെ പേരു പറഞ്ഞ് ഇറാഖിന്റെ മണ്ണിലേക്കു കടന്നുകയറുകയും സദ്ദാം ഹുസൈൻ എന്ന ഭരണത്തലവനെ വധിക്കുകയും ചെയ്ത അമേരിക്ക യഥാർത്ഥത്തിൽ കുടത്തിലെ ഭൂതത്തെ തുറന്നുവിടുകയായിരുന്നു. അസ്ഥിരമായ ഇറാഖിൽ നിന്ന് ഭീകരതയുടെ വിത്തുകളാണ് മുളപൊട്ടിയത്. ഏകാധിപത്യം എന്നൊക്കെ വിശേഷിപ്പിക്കാമെങ്കിലും സദ്ദാം ഭരണത്തിനു കീഴിൽ ന്യൂനപക്ഷങ്ങൾ സുരക്ഷിതരായിരുന്നു. മാത്രമല്ല അലഖായിദ ഉൾപ്പെടെയുള്ള മത തീവ്രവാദികളെ അടിച്ചമർത്താനും സദ്ദാമിനു കഴിഞ്ഞിരുന്നു. സദ്ദാം കളമൊഴിഞ്ഞ് പാവ സർക്കാർ ഭരണത്തിലെത്തിയതോടെ എല്ലാ വിധ്വംസക ശക്തികൾക്കും അഴിഞ്ഞാടാൻ അവസരമായി.

മുല്ലപ്പൂ വിപ്ലവം പേലുള്ള സമരങ്ങളും ഇതിനിടയിൽ വന്നു. ലിബിയയിലെ കരുത്തനായ ഭരണാധികാരി മുഅമ്മർ ഖദ്ദാഫി തോക്കിനിരയായി. ലിബിയയും ഇന്ന് അസ്ഥിരതയുടെ നീരാളിപ്പിടിത്തത്തിലാണ്. ഭീകരന്മാരുടെ നഴ്സറിയായി അവിടവും മാറി. സിറിയയിലും സ്ഥിതി വ്യത്യസ്തമായില്ല. പ്രസിഡന്റ് അൽ ബാഷറിനെതിരെ പട നയിച്ചെത്തിയ പോരാളികളും സൈന്യവും തമ്മിലുള്ള ഏറ്റുമുട്ടലിൽ ആയിരങ്ങളാണ് കൊലചെയ്യപ്പെടുന്നത്. ചുരുക്കത്തിൽ ഇസ്ലാമിക ദേശമൊന്നടങ്കം അസ്ഥിരതയുടെയും അശാന്തിയുടെയും വിളനിലമായി മാറി.

ഈ സാഹചര്യം അനുകൂലമാക്കിയാണ് സുന്നി തീവ്രവാദത്തിന്റെ മേലങ്കിയണിഞ്ഞ ഒരു വിഭാഗം ഐ.എസ്.ഐ.എസ് (ഇസ്ലാമിക് സ്റ്റേറ്റ് ഓഫ് ഇറാഖ് ആൻഡ് സിറിയ) എന്ന രാഷ്ട്രം രൂപീകരിച്ചതായി പ്രഖ്യാപിച്ചുകൊണ്ട് രംഗത്തെത്തിയത്. അവരെ ആയുധമണിയിച്ചതാര് എന്നൊക്കെയുള്ള ചോദ്യത്തിന് വരും കാലം ഉത്തരം നൽകും. പക്ഷേ അവരെ നയിക്കുന്ന




കിരാതമായ വികാരങ്ങൾ ലോകത്തിന് അപകടകരമായി മാറിയിരിക്കുന്നു.

സിറിയയുടെ ഒരു ഭാഗത്തും ഇറാഖിന്റെ ഗണ്യമായ ഭൂവിഭാഗത്തിലും ആധിപത്യം ഉറപ്പിച്ച അവർ ഇസ്ലാമിലെ തന്നെ ഷിയാവിഭാഗത്തിനെതിരെയും മറ്റു മത ന്യൂനപക്ഷങ്ങൾക്കെതിരെയും അതിക്രൂരമായ ആക്രമണങ്ങളാണ് അഴിച്ചുവിടുന്നത്. ഇറാഖിലെ യസീദികളെ കൂട്ടക്കൊല ചെയ്തുകൊണ്ടായിരുന്നു ആ അരങ്ങേറ്റം. പിശാചിനെ ആരാധിക്കുന്നവരെന്നു പറഞ്ഞാണ് ആ വിഭാഗത്തെ ഉന്മൂലനം ചെയ്യാൻ തുടങ്ങിയത്. സ്വന്തമായ ആരാധനാ രീതികളും ജീവിതചര്യകളും പുലർത്തുന്ന ഈ വിഭാഗത്തിലെ 500 പേരെയാണ് ആദ്യം കൂട്ടക്കൊല ചെയ്തത്. 80 പേരെ കൂട്ടക്കൊല ചെയ്ത വാർത്ത പിന്നാലെയെത്തി. നൂറുകണക്കിന് യസീദി സ്ത്രീകളെയും കുട്ടികളെയും ജീവനോടെ മണ്ണിൽ കുഴിച്ചുമൂടി. യസീദി സ്ത്രീകളെ ചന്തയിൽ നിരത്തിനിർത്തി പരസ്യമായി വിൽപന നടത്തി. (നൈജീരിയയിൽ ബൊക്കാ

ഹറം എന്ന മുസ്ലിം തീവ്രവാദി സംഘടന ഇരുനൂറോളം ക്രിസ്ത്യൻ പെൺകുട്ടികളെ തട്ടിക്കൊണ്ടുപോയതും ഇവരെ വിൽപന നടത്താൻ പോകുന്നതായി ഭീഷണിപ്പെടുത്തിയതും ഇതിനോട് കൂട്ടിവായിക്കാം. ഈ കുട്ടികളെവിടെയെന്ന് ഇന്നും ആർക്കും അറിയില്ല. നൈജീരിയയിലും ഇത്തരം ഭീകര സംഘടനകൾ ശക്തമായ സാന്നിധ്യം ആണ് അറിയിച്ചിട്ടുള്ളത്. മാത്രമല്ല എവിടെയും എപ്പോഴും ഭീകരാക്രമണം നടക്കാമെന്ന നിലയിൽ ലോകം ഭയപ്പാടിലുമാണ്)

മതപരിവർത്തനം നടത്തുക അല്ലെങ്കിൽ മരിക്കുക എന്നതായിരുന്നു ഐ.എസ് ഭീകരർ യസീദികൾക്കു നൽകിയ മുന്നറിയിപ്പ്. സിൻജാർ മലനിരകളിൽ അഭയം തേടിയ ഇവരുടെ രക്ഷയ്ക്ക് പിന്നീട് അമേരിക്കയെത്തിയെങ്കിലും ഇപ്പോഴും അവർ സുരക്ഷിതരല്ല.

ഇതിലും കഷ്ടമായിരുന്നു ക്രിസ്ത്യാനികളുടെ അവസ്ഥ. സുവിശേഷം അറിയിക്കാൻ ക്രിസ്തു ശിഷ്യൻമാർ സ്വാധീനമില്ലാത്ത അതിർത്തി പ്രദേശങ്ങളിൽ അഭയാർഥികളായി കഴിയുന്നു. മതപരിവർത്തനം നടത്തിക്കൊള്ളാനായിരുന്നു ഇവർക്കും ലഭിച്ചിരുന്ന അന്ത്യശാസനം. തങ്ങളുടെ വിശ്വാസം നിലനിർത്താൻ ആഗ്രഹിച്ചവരുടെ ജീവനുപോലും ഭീഷണിയുയർത്തുകയാണ് ഭീകരർ ചെയ്തത്. (സിറിയയിലെ ആലപ്പോയിൽ നിന്ന് തട്ടിക്കൊണ്ടുപോകപ്പെട്ട മൂന്നു ബിഷപ്പുമാർ എവിടെയെന്ന് ഇന്നും ആർക്കും അറിയില്ല. ഡമാസ്കസിൽ നിന്ന് സഭയ്ക്ക് ആസ്ഥാനം പോലും മാറ്റേണ്ടിവന്നു)

ദുർബലരായ ഭരണാധികാരികൾക്ക് ഒന്നും ചെയ്യാൻ കഴിവില്ലെന്നു തിരിച്ചറിഞ്ഞപ്പോഴാണ് ഭീകരർ ഇസ്ലമിക് സ്റ്റേറ്റ് ഓഫ് ഇറാഖ് ആൻഡ് സിറിയ എന്ന പേര് ഐ.എസ് (ഇസ്ലാമിക് സ്റ്റേറ്റ്) എന്നു മാത്രമായി ചുരുക്കിയത്. അതായത് തങ്ങളുടെ അധികാരപരിധി ചുരുക്കുകയല്ല മറിച്ച് വിപുലപ്പെടുത്തുകയാണ് എന്നതിന്റെ പ്രഖ്യാപനമായിരുന്നു അത്. അബുബക്കർ അൽ ബഗ്ദാദി എന്ന




ആദ്യം ചെന്നെത്തിയ സ്ഥലങ്ങളിലുൾപ്പെടുന്ന പ്രദേശങ്ങളാണ് ഇവിടം എന്നോർക്കണം. ഡമാസ്കസും ലബനനും ഒക്കെ ഉൾപ്പെടുന്ന വിശാലമായ പ്രദേശത്ത് ആദ്യകാലം മുതൽ തന്നെ സുവിശേഷം ഘോഷിക്കപ്പെട്ടു. ഒരുകാലത്ത് ഈ പ്രദേശമെല്ലാം ക്രിസ്തുമതാനുയായികൾ ധാരാളമായുണ്ടായിരുന്നു. ഇസ്ലാമിക ഭരണാധികാരികളുടെ കടന്നുവരവോടെയാണ് ഈ അവസ്ഥയ്ക്കു മാറ്റം സംഭവിച്ചത്. എങ്കിലും അതിപുരാതനമായ പള്ളികളും ദയറകളും എല്ലാം അവിടെ സംരക്ഷിക്കപ്പെട്ടുപോന്നു. ക്രിസ്ത്യൻ ന്യൂനപക്ഷം അവരുടെ സവിശേഷമായ ആരാധനാ രീതികളും ജീവിത രീതികളും പിന്തുടരുകയും ചെയ്തുപോന്നു. ആ അവസ്ഥയ്ക്കും മാറ്റം സംഭവിക്കുകയാണ്. ക്രിസ്ത്യൻ ആരാധനാലയങ്ങളും ദയറകളും മറ്റും കയ്യേറിയ ഇസ്ലാമിക ഭീകരർ ക്രിസ്ത്യാനികളെ അവിടെനിന്ന് അടിച്ചോടിക്കുകയും ചെയ്തു. ആയിരക്കണക്കിന് ക്രിസ്ത്യാനികൾ വീടും സ്വത്തും എല്ലാം നഷ്ടപ്പെട്ട് ജന്മദേശത്തുനിന്ന് ഓടിപ്പോകാൻ നിർബന്ധിതരായി. ഇവർ ഇന്ന് ഭീകരർക്കു വലിയ കൊടുംഭീകരനെ ഖലീഫയും ലോകമെങ്ങുമുള്ള മുസ്ലിംങ്ങളുടെ നേതാവും ആയി അവർ പ്രഖ്യാപിച്ചു. ഖലീഫ ഇബ്രാഹിം എന്നാണ് പുതിയ ഖലിഫ അറിയപ്പെടുക.

ഈ ഖലീഫയുടെ നിയന്ത്രണത്തിൻ കീഴിലാണ് ഇറാഖിലെയും സിറിയയിലെയും വലിയൊരു വിഭാഗം ജനങ്ങളും ഇപ്പോൾ കഴിയുന്നത്. അവിടെ ഇപ്പോൾ ഇസ്ലാമിക നിയമങ്ങൾ എന്ന പേരിൽ കിരാത നിയമങ്ങൾ അടിച്ചേൽപ്പിക്കപ്പെടുകയാണ്. സംഗീതം, കണക്ക്, സാമൂഹികപാഠം എന്നിവ പഠിക്കുന്നതിനുപോലും വിലക്ക് ഏർപ്പെടുത്തിക്കഴിഞ്ഞു. ശാസനകൾ ലംഘിക്കുന്നവർക്ക് ക്രൂരമായ ശിക്ഷ പരസ്യമായി നൽകും. നിരത്തുകളിൽ നിരത്തിനിർത്തി വെടിവച്ചുകൊല്ലുന്നതൊക്കെ ജനങ്ങൾക്കു പരിചിതമായിക്കഴിഞ്ഞു. ഇവരുടെ കസ്റ്റഡിയിലായ പാശ്ചാത്യ പത്രപ്രവർത്തകരെ അതിക്രൂരമായി കഴുത്തറുത്തു കൊലപ്പെടുത്തുന്നതിന്റെ ചിത്രങ്ങൾ ദൃശ്യമാധ്യമങ്ങളിലൂടെ പ്രചരിപ്പിക്കുന്നതും നാം കണ്ടു

കഴിഞ്ഞു. ഷിയാ വിഭാഗത്തിൽപെട്ട ആയിരക്കണക്കിനു മുസ്ലിംങ്ങളും ഇവരുടെ കൊലക്കത്തിക്കിരയായി.

ഗാസയിലേക്ക് ഇസ്രയേൽ നടത്തുന്ന ആക്രമണങ്ങളിൽ മരിച്ച കുട്ടികളുടെയും മുതിർന്നവരുടെയും ചിത്രങ്ങൾ ലോക മനസാക്ഷിക്കു മുന്നിൽ ചോദ്യചിഹ്നമായി നിൽക്കുന്നുണ്ട്. അവിടെ നടക്കുന്ന സംഭവങ്ങൾ റിപ്പാർട്ട് ചെയ്യപ്പെടുന്നെങ്കിലും ഉണ്ട്. പക്ഷേ ഐഎസ് ഭീകരർ നടത്തുന്ന ക്രൂരതകൾ റിപ്പോർട്ട് ചെയ്യപ്പെടുന്നില്ല. കാരണം അവിടെ പത്രപ്രവർത്തകർക്കു പ്രവേശനമില്ല. റിപ്പോർട്ടുകൾ ആദ്യം നൽകിയ പത്രപ്രവർത്തകരൊക്കെ കൊലചെയ്യപ്പെട്ടുകഴിഞ്ഞു. പലസ്തീനിൽ കൊല ചെയ്യപ്പെട്ടതിന്റെ എത്രയോ ഇരട്ടി കുഞ്ഞുങ്ങളും മുതിർന്നവരുമായിരിക്കും ഐഎസ് ഭീകരരുടെ കൊലക്കത്തിക്കിരയായിട്ടുണ്ടാവുക. ജീവനോടെ കുഴിച്ചുമൂടപ്പെട്ടവരിൽ കുഞ്ഞുങ്ങളും ഉണ്ടെന്നോർക്കുക.

തങ്ങൾ മാത്രം ശരി, തങ്ങളുടെ വിശ്വാസ സംഹിതകൾ മാത്രം ശരി എന്ന വികാരമാണ് ലോകമെങ്ങുമുള്ള ഇസ്ലാമിക തീവ്രവാദികളെ നയിക്കുന്നത്. ഇസ്ലാം മതവിശ്വാസികൾ മാത്രമുള്ള, ഇസ്ലാമിക വ്യക്തിനിയമങ്ങളാൽ മാത്രം ഭരിക്കപ്പെടുന്ന ഒരു ലോകം മാത്രമാണ് അവരുടെ ഉള്ളിലുള്ളത്. ഏതോ പ്രാചീന ലോകത്ത് ജീവിക്കാൻ ആഗ്രഹിക്കുന്നവർ.

ഐ.എസിന്റെ സ്വാധീനം മുസ്ലിം ഭൂരിപക്ഷ പ്രദേശങ്ങളിൽ മാത്രം ഒതുങ്ങുമെന്നോർത്തിരിക്കാൻ ലോകത്തിനാവില്ല. യുവാക്കളെ ജിഹാദിന്റെയും മതാഭിമാനത്തിന്റെയും കഥകൾ പറഞ്ഞ് മസ്തിഷ്ക പ്രക്ഷാളനം ചെയ്യാൻ ഈ ഭീകരർക്കുള്ള കഴിവിനെ കുറച്ചുകാണാനാവില്ല. ഉയർന്ന വിദ്യാഭ്യാസമുള്ള യുവാക്കൾ ഇന്ത്യയിൽ നിന്നുപോലും ഐ.എസിൽ ചേർന്നുവെന്നും ഇറാഖിൽ അവരിൽ ചിലർ കൊല്ലപ്പെട്ടുവെന്നും വാർത്തകളുണ്ട്. അതായത് നമ്മുടെ നാടും ഐഎസ് ഭീഷണിയിൽ നിന്നു മുക്തമല്ലെന്നർഥം. ഐഎസ്ഐഎസ് എന്ന് എഴുതിയ ടി ഷർട്ടുകൾ അണിഞ്ഞ് ഫോട്ടോയ്ക്ക് പോസ് ചെയ്തവർ തിരുപ്പൂരിൽ അറസ്റ്റിലായ കാര്യവും ഇതോട് ചേർത്ത് വായിക്കണം.

ലോകം ജാഗ്രത പുലർത്തേണ്ട സമയമാണിത്. മുസ്ലിം പണ്ഡിതൻമാർ പോലും ഈ ഭീഷണിയെ തിരിച്ചറിയുന്നുണ്ട്. കിരാതവും നിഷ്ഠൂരവുമായ പ്രവർത്തനങ്ങളിൽ ഏർപ്പെടുന്ന ഐഎസ് സംഘത്തിൽ ചേരരുതെന്ന് ബ്രിട്ടനിലെയും യൂറോപ്പിലെയും വിശ്വാസികൾക്ക് അവിടുത്തെ ഇമാമുമാർ ഫത്വ (മതശാസന) നൽകിയ കാര്യം ഓർക്കുക. സൗദി, ഇന്തോനീഷ്യ, മലേഷ്യ തുടങ്ങിയ മുസ്ലിം ഭൂരിപക്ഷ രാജ്യങ്ങളും ഐഎസിനെ തള്ളിപ്പറഞ്ഞു.

ഇറാഖിൽ സ്വയം ഖലീഫയായി അവരോധിച്ച ആൾക്ക് ആ സ്ഥാനം അർഹിക്കുന്ന പരിഗണന നൽകാൻ വിശ്വാസികൾ ബാധ്യസ്ഥരല്ലെന്ന് കേരളത്തിലെ പ്രമുഖ ഇസ്ലാമിക പണ്ഡിതൻ കോട്ടുമല ബപ്പു മുസലിയാരും അഭിപ്രായപ്പെട്ടിരുന്നു. ജനങ്ങൾ പരസ്പരം സമാധാനത്തോടെ സഹവർത്തിക്കണമെന്നും ഒറ്റക്കെട്ടായി മുന്നോട്ടുപോകണമെന്നും പഠിപ്പിച്ച ഇസ്ലാമിന് എങ്ങനെയാണ് സ്വയംഭരണാധികാരിയായി പ്രഖ്യാപിക്കുന്ന ആളിനെ അംഗീകരിക്കാനാവുക എന്നും അദ്ദേഹം ചോദിക്കുന്നു. പക്ഷേ ഇസ്രയേലിന്റെ ക്രൂരതയെ അപലപിക്കുന്ന അതേ വീര്യത്തോടെ ഐഎസ് ക്രൂരതയെ അപലപിക്കാൻ ലോകത്തിന് കഴിഞ്ഞിട്ടുണ്ടോയെന്ന് വിലയിരുത്തേണ്ടിയിരിക്കുന്നു.

കാലാകാലങ്ങളിൽ എണ്ണ സമ്പത്തിനുവേണ്ടി അറബ് മേഖലയെ ചൂഷണം ചെയ്യുകയും തങ്ങളുടെ താളത്തിനൊപ്പിച്ചു തുള്ളുന്നവരെ ഭരണത്തിലേറ്റുകയും ചെയ്തവർക്കും ഈ വിപത്ത് വിളിച്ചുവരുത്തിയതിന്റെ ഉത്തരവാദിത്തത്തിൽ നിന്ന് ഒഴിഞ്ഞുമാറാനാവില്ല. ഇല്ലാത്ത രാസായുധത്തിന്റെയും ആണവായുധത്തിന്റെയും പേരു പറഞ്ഞ് സദ്ദാം ഹുസൈനെ സ്ഥാനഭ്രഷ്ടനാക്കി വധിച്ചവർ ഇന്ന് ഖലീഫ ഇബ്രാഹിമിനെ നേരിടാതെ ഒളിച്ചുകളിക്കുന്നു. മൊസൂൾ യൂണിവേഴ്സിറ്റിയിൽ നിന്ന് ഭീകരർ യുറേനിയ മോഷ്ടിച്ചുവന്ന വാർത്തയും രാസായുധ ശേഖരം കയ്യടക്കിയെന്ന വാർത്തയും ലോകത്തിന്റെ ഉറക്കം കെടുത്തുകയാണ്. പക്ഷേ വൻശക്തികൾ മറ്റെന്തോ തക്കംപാർത്ത് മാറി നിൽക്കുകയാണ്. ഒരുപക്ഷേ ഭിന്നിച്ചുനിൽക്കുന്ന ഇറാഖായിരിക്കാം അവരുടെ താൽപര്യം. പക്ഷേ ആ സംഘർഷ ഭൂമിയിൽ നിന്ന് ഒരായിരം ബിൻലാദൻമാരും സ്വയംപ്രഖ്യാപിത ഖലീഫമാരും ഉയർന്നുവരുമെന്നും അവർ ലോകത്തിനു ഭീഷണിയായി മാറുമെന്നും കരുതുന്നവരേറെയാണ്. വ്യത്യസ്തമായ സംസ്കാരങ്ങളെയും വിശ്വാസങ്ങളെയും വകവയ്ക്കാത്ത ഇത്തരം ഭീകരർ വാഴുന്ന ഒരു നാളെയിൽ ലോകമെങ്ങും മരിച്ചു വീഴുക കോടികളായിരിക്കും. അപ്പോഴെങ്കിലും നാം തിരിച്ചറിയുമായിരിക്കും ഒരു ഗാസയെപ്പറ്റി ഓർത്തു മാത്രമായിരുന്നില്ല കരയേണ്ടിണ്ടയിരുന്നതെന്ന്.






# എന്താണ് പേഴ്സണാലിറ്റി

**ബിനു കണ്ണന്താനം**
പേഴ്സണാലിറ്റി ഡെവലപ്മെന്റ് ട്രെയിനർ



ചിലരുടെ ബാഹ്യ രൂപം കണ്ടിട്ട് അവന് അല്ലെങ്കിൽ അവൾക്ക് നല്ല പേഴ്സണാലിറ്റിയാണെന്ന് പറയാറുണ്ട്. ഇതാണോ പേഴ്സണാലിറ്റി? ഒരിക്കലുമല്ല. അതു ബാഹ്യ സൗന്ദര്യം മാത്രമാണ്. പേഴ്സണാലിറ്റിയെ നാലായി തരം തിരിക്കാം 1) ഡൈനാമിക് പേഴ്സണാലിറ്റി 2) വീക്ക് പേഴ്സണാലിറ്റി 3) സബ്മിസ്സീവ് പേഴ്സണാലിറ്റി 4) കോൺഫിഡെന്റ് പേഴ്സണാലിറ്റി.

പേഴ്സണാലിറ്റിക്ക് പ്രധാനമായും വേണ്ടത് ഒൻപത് ഗുണങ്ങളാണ് 1) അറിവ് 2) അച്ചടക്കം 3) അഭിപ്രായം 4) ആരോഗ്യം 5) അധ്വാനം 6) അർപ്പണ ബോധം 7) ആത്മാഭിമാനം 8) ആത്മ വിശ്വാസം 9) ആത്മ ധൈര്യം

ഈ ഒൻപത് ഗുണങ്ങളും അൻപത് ശതമാനത്തിൽ കൂടുതലുള്ളവരാണ് ഡൈനാമിക് പേഴ്സണാലിറ്റി. ഇവരെ മാത്രമേ ഉന്നത പദവിയിലുള്ള ജോലികൾക്ക് പരിഗണിക്കുകയുള്ളൂ.

ഒൻപതു ഗുണങ്ങളും അൻപത് ശതമാനത്തിൽ താഴെ മാത്രമുള്ളവരാണ് വീക്ക് പേഴ്സണാലിറ്റി. ഈ കൂട്ടർക്ക് ഒരിക്കലും ഉന്നത പദവിയിലുള്ള ജോലി ലഭിക്കില്ല. പ്രതിസന്ധികളെ നേരിടാനോ പ്രശ്നങ്ങൾ അവലോകനം നടത്തി യുക്തമായ തീരുമാനങ്ങളെടുക്കാനൊന്നും ഈ കൂട്ടർക്ക് സാധിക്കുകയില്ല. ക്ലാസ് ഫോർ ജോലികളെ ഇവർക്ക പറ്റുകയുള്ളൂ.

ആദ്യത്തെ ആറു കാര്യങ്ങൾ അൻപതു ശതമാനത്തിൽ കൂടുതലും അവസാനത്തെ മൂന്നുകാര്യങ്ങളായ ആത്മാഭിമാനം, ആത്മ വിശ്വാസം, ആത്മധൈര്യം ഇവ അൻപതു ശതമാനത്തിൽ താഴെയായിരിക്കുന്നവരാണ് സബ്മിസ്സീവ് പേഴ്സണാലിറ്റി. ഈ കൂട്ടരെ ക്ലാസ് ത്രീ ജോലികളായ ക്ലറിക്കൽ ജോലി, ഓഫീസ് സൂപ്രണ്ട്, കോൺസ്റ്റബിൾ തുടങ്ങിയ പദവിയിലേയ്ക്ക് പരിഗണിക്കും.

നാലാമത്തെ കൂട്ടർക്ക് ആദ്യത്തെ ആറു ഗുണങ്ങൾ അൻപതു ശതമാനത്തിൽ താഴെയായിരിക്കും. പക്ഷേ ആത്മാഭിമാനം, ആത്മവിശ്വാസം, ആത്മ ധൈര്യം ഈ മൂന്നു കാര്യങ്ങളിൽ വളരെ മുന്നിലായിരിക്കും. പട്ടാളം, പോലീസ്, ഫയർഫോഴ്സ് എന്നീ രംഗങ്ങളിൽ ഇവർ ശോഭിക്കും. ഏതു പ്രതിസന്ധികളെയും നേരിടാൻ ഇവർക്ക് നല്ല ചങ്കുറപ്പുണ്ട്. ഏറ്റെടുത്തിരിക്കുന്ന ഉത്തരവാദിത്വങ്ങൾ ജീവൻ വെടിഞ്ഞും കാത്തു സൂക്ഷിക്കുവാൻ ഇവർ തയ്യാറാകും.

ഒരാളുടെ പേഴ്സണാലിറ്റി മനസ്സിലാക്കുന്നതിന് അഞ്ചു തരത്തിലുള്ള ടെസ്റ്റുകളാണ് ഉള്ളത്.

1) റിയാക്ഷൻ ടെസ്റ്റ് - ഒരു സാങ്കല്പിക സന്ദർഭം നല്കി അതിനോട് എങ്ങനെ പ്രതികരിക്കും എന്നതാണ്. ഉദാഹരണത്തിന് ഒരു സ്ഥാപനത്തിലെ ഉദ്യോഗസ്ഥർ തമ്മിലുള്ള പ്രശ്നം, രണ്ടു സ്ഥാപനങ്ങൾ തമ്മിലുള്ള പ്രശ്നം, വ്യവസായ സ്ഥാപനവും ഉപഭോക്താവുമായുള്ള പ്രശ്നം. ഈ പ്രശ്നങ്ങൾ തീർക്കുവാനുള്ള എന്തു പോംവഴിയാണ് നിങ്ങൾക്ക് ഉള്ളത് എന്നതാണ് ഈ ടെസ്റ്റുകൊണ്ട് ഉദ്ദേശിക്കുന്നത്. മാനേജർ, സി.ഇ.ഒ. തുടങ്ങിയ പദവികളിലേയ്ക്കുള്ള ടെസ്റ്റുകളിൽ ഏറ്റവും പ്രാധാന്യം കൊടുക്കുന്നതാണ് റിയാക്ഷൻ ടെസ്ററ്.

രണ്ടാമത്തെ ടെസ്റ്റാണ് Apperception Test അഥവാ അപഗ്രഥനം. ഈ ടെസ്റ്റിലൂടെ ഒരാളുടെ സ്വഭാവവും ചിന്താഗതികളുമൊക്കെയാണ് വിലയിരുത്തുന്നത്. ഒരു ചിത്രം കാണിച്ച് അതുകൊണ്ട് മൂന്നു മിനിറ്റിനുള്ളിൽ കഥയെഴുതാൻ പറയും. ചില വാക്കുകൾ തന്നിട്ട് പതിനഞ്ചു സെക്കന്റുകൊണ്ട് ഒരോ വാക്കുകളും വച്ച് വാക്യങ്ങൾ നിർമ്മിക്കാൻ പറയും. നമ്മുടെ സ്വഭാവത്തിനും ചിന്താഗതികൾക്കുമനുസൃതമായിരിക്കും നാം കഥ രചിക്കുന്നതും വാക്യങ്ങൾ സൃഷ്ടിക്കുന്നതും. പോസിറ്റീവ് ചിന്താഗതി ഉള്ളവരിലെ കഥയും വാക്യവും എപ്പോഴും പോസിറ്റീവായിട്ടായിരിക്കും. നെഗറ്റീവ് ചിന്താഗതിക്കാർ



ധ്യാനം

# ആകാശം ലക്ഷ്യമാക്കുമ്പോൾ

ഡോ. ജോൺ ഇലഞ്ഞിമണ്ണിൽ

ആകാശത്തെ നിങ്ങളുടെ ജീവിതലക്ഷ്യമാക്കൂ. ഒരു ഫ്ളാറ്റുസമുച്ചയത്തിന്റെ പരസ്യത്തിലെ വാചകമാണിത്. ഉയർന്നുപൊങ്ങുന്ന കെട്ടിടത്തിന്റെ മുകൾനിലകളിൽ വീടു ലഭ്യമാണെന്നുള്ള നിർദ്ദോഷമായ അർത്ഥമാണോ ഈ വാചകത്തിനുള്ളത്? അല്ലെന്നു വേണം കരുതുവാൻ. ആകാശത്തിനു കീഴെ ഭൂമിയിൽ വസിക്കുന്ന ഇന്നത്തെ മനുഷ്യന്റെ കാഴ്ചപ്പാടുകളുടെ ആകെത്തുകയാണ് ഈ വാചകം.

ഇതിലെ സാമ്പത്തികശാസ്ത്രം, മനഃശാസ്ത്രം, സാമൂഹികശാസ്ത്രം, ആദ്ധ്യാത്മികത എല്ലാം വിഷം നിറഞ്ഞവയാണ്. മനുഷ്യനെ അവന്റെ നാശത്തിലേക്ക് കൊത്തിവലിച്ചുകൊണ്ടുപോകുന്ന ചൂഷണ മനഃസ്ഥിതിയും കമ്പോള സമീപനവും വ്യക്തമാക്കുന്ന ഒരു വാചകമാണിത്.

ഉത്ക്കർഷേച്ഛ മനുഷ്യന് തീർച്ചയായും വേണം. അവന്റെ ജീവിതത്തിന് ലക്ഷ്യബോധം ഉണ്ടായിരിക്കണം. എന്നാൽ ഈ ലക്ഷ്യം എവിടെയാണവൻ കാണേണ്ടത്? ഉൽപ്പന്നദാതാക്കൾ തൊട്ടു കാണിക്കുന്ന ആകാശത്തേക്കോ? അതോ അവന്റെ വാങ്ങൽ പരിധിയെന്ന ആകാശത്തിന്റെ കീഴിൽ പലവിധ പരിഗണനകൾ ചേർന്നുണ്ടാക്കുന്ന വിവേകതലത്തിലോ?

അല്ലെന്നു പരസ്യവാചകം പറയുന്നില്ലല്ലോ? പക്ഷേ പരസ്യങ്ങളും മാർക്കറ്റിംഗ് തന്ത്രങ്ങളും ചേർന്ന വ്യക്തിയുടെ വിവേകതലത്തെ ആകെപ്പാടെ തച്ചുടച്ച് അവനെ ഒരു ചൂഷണവസ്തുവാക്കി എന്നതല്ലേ വാസ്തവം? വ്യക്തിയെ ബലപ്പെടുത്തി നിർത്തേണ്ട കടമ ഉൽപ്പന്ന ദാതാക്കൾക്കില്ലായിരിക്കാം. എങ്കിലും അവൻ ബലഹീനനായി തകരുമ്പോൾ അത് മുതലെടുക്കാൻ

---

നെഗറ്റീവായി കാര്യങ്ങൾ ചിത്രീകരിക്കും. ഇവിടെ പോസിറ്റീവായി കാര്യങ്ങൾ കാണുവാനും എഴുതുവാനും ഉദ്യോഗാർത്ഥികൾ പ്രത്യേകം ശ്രദ്ധിക്കണം.

മൂന്നാമത്തെ ടെസ്റ്റാണ് പ്രാക്ടിക്കൽ ഓറിയന്റേഷൻ . ഒരാളുടെ മനസ്സിന്റെ ഓറിയന്റേഷൻ കണ്ടുപിടിച്ച് അയാളുടെ വ്യക്തിത്വം വിശകലനം ചെയ്യും. ഉദാഹരണത്തിന് ഇന്റർവ്യൂ ബോർഡ് ചോദിക്കും നിങ്ങൾ ഏതു കോളേജിലാണ് പഠിച്ചത്? ഞാൻ മാന്നാനം കെ.ഇ. കോളേജിലാണ് പഠിച്ചത്. ശരി നിങ്ങളെ കെ.ഇ. കോളേജിന്റെ പ്രിൻസിപ്പലായി നിയമിച്ചിരിക്കുന്നു. അപ്പോൾ നിങ്ങൾ കോളേജിൽ ചെയ്യുന്ന മൂന്നു കാര്യങ്ങൾ എന്തൊക്കെയാണ്. കെ.ഇ. കോളേജിൽ പഠിച്ചിരുന്ന കാലത്ത് തന്റെ കോളേജിന് ഇന്നയിന്ന ഗുണങ്ങളും ദോഷങ്ങളും ഉണ്ടെന്നും എന്തൊക്കെ മാറ്റങ്ങളാണ് വരുത്തേണ്ടത് എന്ന് ചിന്തിച്ചിട്ടുള്ളവർക്കേ ഇതിന് മറുപടി പറയാൻ സാധിക്കൂ. ഒരു കോളേജിൽ വർഷങ്ങളോളം പഠിച്ചിട്ടും ആ കോളേജിന്റെ നന്മയ്ക്കായി ഇന്നയിന്ന കാര്യങ്ങൾ ചെയ്യേണ്ടതാണ് എന്ന് ചിന്തിക്കാത്ത ഒരു വ്യക്തി ഒരു നല്ല വ്യക്തിത്വത്തിന്റെ ഉടമയല്ല. ആ വ്യക്തിയെ ഒരു പദവിയിലും ഇരുത്താൻ കൊള്ളുകയില്ല. നിങ്ങൾ കേരളത്തിന്റെ വിദ്യാഭ്യാസ മന്ത്രിയായാൽ വിദ്യാഭ്യാസ മേഖലയിൽ എന്തൊക്കെ മാറ്റങ്ങൾ വരുത്തും, നിങ്ങൾ കപ്പലിന്റെ ക്യാപ്റ്റനാണ്. കപ്പൽ അപകടത്തിൽ പെട്ട് വെള്ളത്തിൽ മുങ്ങുവാൻ തുടങ്ങുന്നു. കപ്പലിൽ 300 പേർ നിങ്ങളെക്കൂട്ടിയുണ്ട്. 299 ലൈഫ് ബോട്ടുകൾ മാത്രമേയുള്ളൂ, നിങ്ങൾ എന്തു ചെയ്യും. ഈ തരത്തിലുള്ള ചോദ്യങ്ങളായിരിക്കും ഈ ടെസ്റ്റുകളിൽ ഉണ്ടാവുക

നാലമത്തേത് ഗ്രൂപ്പ് ചർച്ചയാണ്. ഏതാനും പേരെ ഒരു മേശയ്ക്ക് ചുറ്റുമിരുത്തി ഒരു വിഷയം കൊടുത്ത് ചർച്ച ചെയ്യാൻ പറയും. ഇവ വീഡിയോയിൽ പകർത്തുന്നുണ്ടെന്ന കാര്യം ശ്രദ്ധിക്കണം. ഈ വീഡിയോ നോക്കിയാണ് മാർക്കിടുന്നത്. ചർച്ചകളിൽ മിതത്വം പാലിക്കണം. ചർച്ച വിഷയങ്ങളിൽ എത്ര പാണ്ഡിത്യമുണ്ടെങ്കിലും എല്ലാവർക്കും അവസരം വേണമെന്നുള്ള ബോധ്യത്തോടെ പ്രധാന പോയിന്റ്സ് മാത്രം പറയുക. നല്ല കേഴ്വിക്കാരനാവുക. മറ്റുള്ളവരെ അധിക്ഷേപിക്കുന്ന വാക്കുകളോ ഭാവഭേദങ്ങളോ ഉണ്ടാകാതിരിക്കാൻ ശ്രദ്ധിക്കുക. കൃത്യസമയത്ത് ചർച്ച അവസാനിപ്പിക്കുക. ചർച്ചയ്ക്ക് ഒരു Conclusion ഉണ്ടായിരിക്കണം.

അഞ്ചാമത്തെ ടെസ്റ്റാണ് ഇന്റർവ്യൂ. ഒരു മനുഷ്യന്റെ മനസ്സിന്റെ അകത്തു കയറി നോക്കലാണ് ഇന്റർവ്യൂ.

ഓരോ ജോലിയുടെയും സ്വഭാവത്തിനനുസരിച്ച് ഈ അഞ്ചു ടെസ്റ്റുകൾക്ക് ഏറ്റക്കുറച്ചിലുകളുണ്ടാകും. സർവ്വീസ് സെലക്ഷൻ ബോർഡ് നടത്തുന്ന ടെസ്റ്റുകളിൽ ഗ്രൂപ്പ് ഡിസ്ക്കഷനും പ്രാക്ടിക്കൽ ഓറിയന്റേഷനും മുൻതൂക്കം നല്കുമ്പോൾ സിവിൽ സർവ്വീസിൽ ഇന്റർവ്യൂവിനാണ് ഏറ്റവും പ്രാധാന്യം നല്കുന്നത്. കമ്പനി എക്സിക്യൂട്ടീവ് ജോലിക്ക് മുൻഗണന നല്കുന്നത് റിയാക്ഷൻ ടെസ്റ്റിനായിരിക്കും.



അവർ ശ്രമിച്ചുകൂടാ. വ്യക്തിക്ക് എന്തു വന്നാലും തങ്ങളുടെ ബിസിനസ്സ് വളരണം എന്ന നിലപാട് ശരിയല്ല. അവിടെയാണ് മുൻപറഞ്ഞ പരസ്യക്കാർ കുറ്റക്കരാകുന്നത്. അവരുടെ കുറ്റം മനുഷ്യത്വത്തിനെ തിരെയാണ്. അത് അത്യന്തം ഗുരുതരവുമാണ്.

മനുഷ്യനെ അവന്റെ ബലഹീനതകളിൽ നിന്നും സംരക്ഷിക്കേണ്ട ദൈവികമായ ചുമതല മറ്റു മനുഷ്യർക്കുണ്ട്. അപകടത്തിൽപ്പെട്ട് ബോധമറ്റു കിടക്കുന്നവന്റെ വാച്ചും, മാലയും, പണവും, ഫോണും തട്ടിയെടുക്കുന്നത് തെറ്റാകുന്നത് അങ്ങനെയാണ്. കള്ളു കൊടുത്ത് മയക്കി പ്രമാണത്തിൽ ഒപ്പിടീക്കുന്നതും തെറ്റാകുന്നത് അങ്ങനെയാണ്. മറ്റുള്ളവരുടെ ആയുഷ്കാല പ്രയത്നശേഷിയെ ഒന്നോടെ പണയപ്പെടുത്തി അവനെക്കൊണ്ട് എന്തെങ്കിലും വാങ്ങിപ്പിച്ച് ആ ഒരു സാധനമല്ലാതെ മറ്റൊന്നും വാങ്ങാൻ നിവൃത്തിയില്ലാതാക്കി കുറ്റകൃത്യങ്ങളിലേക്കും ആത്മഹത്യയിലേക്കും തള്ളിവിടുന്നതും തെറ്റാകുന്നത് അങ്ങനെയാണ്. അതിനെ കച്ചവടമെന്നല്ല വിളിക്കേണ്ടത്. കൊലപാതകം എന്നു തന്നെയാണ്.

വരവറിഞ്ഞ് ചെലവു ചെയ്യുക എന്ന ബജറ്റ്നയം വ്യക്തികളും, കുടുംബങ്ങളും, രാജ്യങ്ങളും തള്ളിക്കളയുന്നു. ചെലവറിഞ്ഞ് വരവ് വർദ്ധിപ്പിക്കുക എന്ന ഉപദേശമാണ് സർവ്വത്ര കേൾക്കാനാവുന്നത്. ഹയർ പർചേസ്, ലോൺ, ചിട്ടി, പുറംവരവ് എന്നുവേണ്ട ശുദ്ധ തട്ടിപ്പ്, പിടിച്ചുപറി എന്നിങ്ങനെ പോകുന്നു ചെലവറിഞ്ഞുള്ള ജീവിതരീതി. ഡബിൾഡ്യൂട്ടി, ഓവർടൈം, ഡബിൾജോലി എന്നിവയും പ്രചാരത്തിലാവുന്നു. ഭാര്യയും പുറംജോലി ചെയ്തെങ്കിലേ കുടുംബം പോറ്റാനാകൂ എന്നത് അംഗീകരിക്കപ്പെട്ടുകഴിഞ്ഞു.

ആഗ്രഹങ്ങളുടെ അതിപ്രസരവും പരസ്യങ്ങളുടെ കൊതിപ്പിക്കലുകളും സമൂഹത്തിന്റെ നിലവാര നിർണ്ണയവും ചേർന്ന് ചെലവിന്റെ തോത് ആദ്യം നിശ്ചയിക്കുന്നു. ജീവിക്കുന്നെങ്കിൽ ഇങ്ങനെ വേണമെന്ന് മാറ്റമില്ലാത്തവിധം കുറിച്ചിടുന്നു. പിന്നെ ചിട്ടി. വളരെ കുറഞ്ഞ തുകയ്ക്ക് അതു പിടിക്കുക അടുത്ത സുഹൃത്തിനെ ജാമ്യം നിർത്തി അറിഞ്ഞോ അറിയാതെയോ ചതിക്കുക, വരവിൽക്കവിഞ്ഞ വ്യയശൈലി സൃഷ്ടിച്ച് തന്റെയും മറ്റുള്ളവരുടെയും പ്രയത്നശേഷി മുൻകൂറായി വിറ്റ് ജീവിതം വച്ച് പകിട കളിക്കുക. ഇതൊക്കെയാണ് ചെലവറിഞ്ഞ് വരവുണ്ടാക്കുന്നതിന്റെ ഫലങ്ങൾ.

രാജ്യന്തരതലത്തിലും ഇതുതന്നെയാണ് കളി. ഒരു ജനതയുടെ സ്വാതന്ത്ര്യവും, പരിസ്ഥിതിയും, ഭാവിയുമൊക്കെയാണ് അവിടെ വിൽക്കപ്പെടുന്നത്. ഡെഫീസീറ്റ് ബജറ്റിംഗ് എന്ന പേരിലറിയപ്പെടുന്ന കള്ളക്കളി, വിലക്കയറ്റം, സാമ്പത്തികമാന്ദ്യം, പണത്തിന്റെ മൂല്യത്തകർച്ച എന്നിങ്ങനെ മാരകങ്ങളായ പ്രത്യാഘാതങ്ങളുണ്ടാക്കുന്നത് ആർക്കും കാണിക്കാനാവുന്നില്ല. ഒരു ധനമന്ത്രി അധികാരമേൽക്കുമ്പോൾ ഉണ്ടായിരുന്നതിൽ അധികം കടം അയാൾ പിരിഞ്ഞുപോകുമ്പോൾ രാജ്യത്തിനുണ്ടാകുമെന്നു വന്നാൽ അയാളുടെ സകല സ്വത്തുക്കളും കണ്ടുകെട്ടുമെന്ന നിയമമുണ്ടായാൽ ഡെഫീസീറ്റുബജറ്റിംഗിന്റെ ന്യായീകരണം മുഴുവൻ ആവിയായിപ്പോകുന്നത് കാണാവുന്നതേയുള്ളൂ. ഒരു ആപ്പീസർ റിട്ടയർ ചെയ്യുമ്പോൾ ഓഡിറ്റു നടത്തി അയാൾ ഖജനാവിന് നഷ്ടമുണ്ടാക്കിയിട്ടുണ്ടെങ്കിൽ അതു തിരിച്ചുപിടിക്കാൻ കാണിക്കുന്ന കാർക്കശ്യം ഇത്തരം ധനമന്ത്രിക്ക് ബാധകമാക്കാത്തതെന്തേ? ഫണ്ട് റെയ്സിംഗ് എന്ന് വളരെ ലാഘവത്തോടെ നേതാക്കൾ പറയുമ്പോൾ എവിടെയോ കടൽ തീരത്തു നിന്നും ഫണ്ട് വാരിയെടുക്കാൻ കിട്ടുമെന്നാണോ സാമാന്യജനം മനസ്സിലാക്കേണ്ടത്. തിരിച്ചടവിന്റെ കാര്യമെന്തേ ഇക്കൂട്ടർ മിണ്ടാത്തത്? വായ്പയെടുത്ത് വായ്പ വീട്ടുന്ന നില വരെ എത്തിനിൽക്കുകയല്ലേ നമ്മുടെ സാമ്പത്തിക മാനേജ്മെന്റ്?

ആഗ്രഹങ്ങളെ നിയന്ത്രിക്കണമെന്ന് ഉപദേശിച്ച ശ്രീബുദ്ധൻ, ലളിതജീവിതം കാട്ടിത്തന്ന ഗാന്ധിജി, ആകാശത്തിനു മേലെ സമ്പാദ്യം സ്വരുകൂട്ടാൻ ആഹ്വാനം ചെയ്ത യേശുദേവൻ ഇവർക്കൊക്കെ നമ്മുടെ ജീവിതത്തിൽ എവിടെ സ്ഥാനം?

യാഥാർത്ഥ്യബോധമില്ലാതെ ആകാശത്തിൽ ലക്ഷ്യം സ്ഥാപിക്കുന്നവന് ഉണ്ടാകാവുന്ന തകർച്ചയെപ്പറ്റി മനഃശാസ്ത്രം പറയുന്നുണ്ടല്ലോ. അതൊക്കെ പെട്ടെന്ന് പഴഞ്ചനായോ? പിന്നെങ്ങനെയാണ് ആകാശം ലക്ഷ്യമാക്കാൻ പറയാനുള്ള ധൈര്യം ഫ്ളാറ്റ് നിർമ്മാതാവിനുണ്ടാവുക? പണ്ട് പണ്ട് ആകാശം ലക്ഷ്യമാക്കി ചിലർ ബാബേലിൽ ഫ്ളാറ്റുണ്ടാക്കിയ ചരിത്രം ഇക്കൂട്ടർ മറന്നുപോയോ?

ആർക്ക് എന്താണ് പറഞ്ഞു കൂടാത്തത് എന്നു ചോദിച്ച് ലഘൂകരിക്കാവുന്ന വിഷയമല്ലിത്. ഇത് വെറും മൊഴിയെറിയലല്ല. എങ്ങും ചെന്നുകൊള്ളുകയില്ല എന്നറിഞ്ഞ് കൊള്ളുന്നെങ്കിൽ കൊള്ളട്ടെ എന്നു വിചാരിച്ച് ഭാരിച്ച പണം മുടക്കി ആരും പരസ്യം കൊടുക്കില്ല. കണക്കുകൂട്ടി മനുഷ്യന്റെ ബലഹീനതയറിഞ്ഞുള്ള പ്രയോഗമാണിതെന്നതിൽ സംശയമില്ല. മനുഷ്യൻ ആകാശത്തു നോക്കി പ്രാർത്ഥിക്കുകയും ഭൂമിയെ നോക്കി പണിയുകയും വേണമെന്ന ബോധ്യം ജനങ്ങൾക്ക് നഷ്ടപ്പെട്ടുപോയതുകൊണ്ടാണ് അവരെ നിർമ്മാതാക്കൾ ഇങ്ങനെ പറഞ്ഞു ചൂഷണം ചെയ്യാൻ ധൈര്യപ്പെടുന്നത്.

കടം വാങ്ങുന്ന പണത്തിന്റെ വിലയും അതേ തുകയാണ് തിരിച്ചുകൊടുക്കുന്നതെങ്കിൽപ്പോലും അതിന്റെ വിലയും ഒന്നല്ല. നൊന്തുണ്ടാക്കിയ പണത്തിന് വിലക്കൂടുതലുണ്ട്. കടത്തിന്റെ പലിശയാണ് തിരിച്ചടക്കുന്നതെങ്കിൽ അതിന് അതിലേറെ വിലയുണ്ട്.

കറൻസി നോട്ടിൽ രേഖപ്പെടുത്തിയിരിക്കുന്ന വിലയും ഒരു മനുഷ്യൻ അതിനു കൽപ്പിക്കുന്ന വിലയും തമ്മിൽ വ്യത്യാസമുണ്ട്. ഒരു നോട്ടിന്റെ കൽപ്പിത മൂല്യം മനുഷ്യൻ അതു സമ്പാദിക്കുവാൻ ചെയ്ത പ്രയത്നത്തിന്റെതാണ്. (ചില തരം പണം ഈസി മണിയാകുന്നത് അങ്ങനെയാണ്) അവിടെയും വ്യത്യാസമുണ്ട്. ചെയ്ത പ്രയത്നത്തിന് ചെയ്യാമെന്നേറ്റ പ്രയത്നത്തിനേക്കാൾ വിലയുണ്ട്. അഡ്വാൻസായി വാങ്ങിയ ജോലിക്കൂലിക്ക് മൂല്യം കുറയും. ചിട്ടി പിടിച്ച പണത്തിനും മൂല്യം കുറയും. അതുകൊണ്ടാണ് കുറഞ്ഞ തുകക്ക് ചിട്ടി പിടിക്കാൻ മനുഷ്യൻ തയ്യാറാവുന്നത്. ലോണെടുക്കാൻ ഭാരിച്ച കൈക്കൂലി കൊടക്കുന്നതും അതുകൊണ്ടാണ്. ഇപ്പോൾ കിട്ടുന്ന പണത്തിന്റെയും പിന്നീട് തിരിച്ചടക്കേണ്ടിവരുന്ന പണത്തിന്റെയും സാംഖികമൂല്യമല്ല അവക്ക് കടമെടുക്കുന്നവൻ കൽപ്പിക്കുന്നത്. ഇതു പക്ഷേ മനുഷ്യന്റെ മൗഢ്യങ്ങളിലൊന്നാണ്.

കടത്തിൽ ജീവിക്കുന്നത് ഒരു ശൈലിയായി കഴിഞ്ഞു. പണ്ട് ഉറുമ്പിനെ കൊല്ലാൻ അതിന്റെ പുറത്ത് ഡിഡിറ്റി ഇടുമായിരുന്നു. ക്രമേണ പുറത്തു വീണ ഡിഡിറ്റിയുമായി ഒരു കുഴപ്പവുമില്ലാതെ നടന്നു നീങ്ങുന്ന ഉറുമ്പിനെ കാണാമായിരുന്നു. അതുപോലെയാണ് കടബാദ്ധ്യതയുമായി ഇന്നത്തെ മനുഷ്യൻ ജീവിക്കുന്നത്. അന്തിയുറങ്ങാനുള്ള വീട് ജപ്തിചെയ്യപ്പെടുമ്പോൾ മാത്രമാണ് ഇന്നത്തെ മനുഷ്യൻ ബഹളം വയ്ക്കുന്നത്. അപ്പോൾ മാത്രമാണ് പലിശ കൊള്ളപ്പലിശയാകുന്നത്.

കടവും കടപ്പാടും തമ്മിൽ ബന്ധവും വ്യത്യാസവുമുണ്ട്. കടം വീട്ടി കടം തന്നവനോടുള്ള കടപ്പാട് അഥവാ നന്ദിയുമായി ജീവിക്കുന്നത് പഴയ ശൈലി. കടം തന്നവനോട് കടപ്പാടില്ലാതെ കടത്തിൽ ജീവിക്കുന്നത് മറ്റൊരു ശൈലി. അൽപ്പസ്വൽപ്പം കടമില്ലാതെ ജീവിക്കുന്നതിൽ സാഹസമില്ലെന്നും അതുണ്ടെങ്കിൽ അന്തസ്സായി ജീവിച്ചുവെന്നും ഇന്നവൻ കരുതുന്നു.

പണം മിച്ചമുള്ളവനല്ലേ കടം കൊടുക്കുന്നത്. പണം തികയാത്തവനോട് എന്തിനാണ് തിരിച്ചുചോദിക്കുന്നത്? പുതിയ ന്യായമാണിത്. കടമെന്നാൽ എഴുതിത്തള്ളാനുള്ളത്. അതെടുത്തവൻ മിടുക്കൻ; കൊടുത്തവൻ ഭോഷൻ. ബാങ്കിംഗ് വ്യവസായത്തിന്റെ മരണമണി!

ഇങ്ങനെയൊക്കെ ചിന്തിക്കുകയും വാദിക്കുകയും ചെയ്യുന്ന പുതിയ സാമ്പത്തികശാസ്ത്രം ഒരു വഴിക്കും മനുഷ്യന്റെ പ്രയത്നശേഷിയെ ഒന്നോടെ ഊറ്റിക്കുടിക്കുന്ന ആക്രമണകാരിയായ വിൽപ്പന മറുവശത്തും അരങ്ങു തകർക്കുകയാണിന്ന്. ഈ വൈരുദ്ധ്യങ്ങളിൽപ്പെട്ട് വലിച്ചുകീറപ്പെടുകയാണ് മനുഷ്യനിന്ന്.

ഇത്തരം പരസ്യങ്ങൾ ജനങ്ങൾക്കാകമാനം അപമാനകരമാണ്. അവ കുറെയെങ്കിലും വിലപ്പോകുന്നു എന്നു വരുന്നിടത്താണ് മനുഷ്യനിന്ദ സ്ഥിതി ചെയ്യുന്നത്. ജീവിതത്തിൽ എന്തൊക്കെയാണ് ലക്ഷ്യമാക്കേണ്ടതെന്ന് നിശ്ചയിക്കേണ്ടത് മനുഷ്യനാണ്. അതവന്റെ മൗലികതയിൽപ്പെട്ട കാര്യമാണ്. അവന്റെ ദാർശനികത, ആദ്ധ്യാത്മികത, യാഥാർത്ഥ്യബോധം, പ്രയത്നശേഷി, ജീവിതത്തിന്റെ ഗുണമേന്മയെപ്പറ്റിയുള്ള കാഴ്ചപ്പാട് എന്നിവയൊക്കെ തികച്ചും വൈയക്തികമാണെന്നിരിക്കെ ആ സ്വാതന്ത്ര്യത്തിൽ കൈകടത്താൻ ശ്രമിക്കുന്നവനോട് പിശാചേ നീ മാറിപ്പോ എന്നു പറയാനുള്ള ഉൾക്കരുത്ത് നമ്മുടെ ജനത്തിനുണ്ടാകട്ടെ. അതും എത്രയും പെട്ടെന്നുണ്ടാകട്ടെ. ആകാശത്തിൽ കണ്ണുനട്ട് ജീവിച്ച് അധികനാൾ കഴിയും മുമ്പ് ആത്മഹത്യയെന്ന കുറുക്കുവഴി തേടി ഭൂമിയിൽ ലക്ഷ്യം പ്രാപിച്ചവർ ഉയർത്തെഴുന്നേറ്റ് വന്ന് ഈ ചൂഷണത്തിനെതിരെ പോരാടാത്തതെന്താണാവോ!



## ഈവാനിയൻ താളുകൾ

# കാനൻ നിയമ പരിചയത്തിന്റെ പശ്ചാത്തലം

**ഫാ. ജോസഫ് വള്ളിയാട്ട്**




മെത്രാൻ കക്ഷിയും ബാവാകക്ഷിയും തമ്മിലുള്ള നിയമയുദ്ധങ്ങളുടെ തുടക്കകാലമാണ്. 1923-ലെ ജില്ലാ കോടതി വിധി വട്ടശ്ശേരി മെത്രാപ്പോലീത്തായ്ക്ക് അനുകൂലമായിരുന്നില്ല. അതിനും പന്ത്രണ്ടുവർഷം മുൻപ്, കേരള സഭയുടെ ചരിത്രത്തിൽ നിർണ്ണായകമായി ഇടപെട്ട രണ്ട് അന്ത്യോഖ്യാ പാത്രിയർക്കീസുമാർ ഉണ്ട്. മാർ അബ്ദുള്ളയും മാർ അബ്ദദ് മശീഹയും. ഇവരിൽ ആരാണ് നൈയാമികമായി, ഇവിടെ, മലങ്കരയിൽ ഒരു സഭാതലവനെ നിയമിക്കാൻ അധികാരമുള്ള ആൾ എന്ന് തീരുമാനിക്കണം. അതനുസരിച്ച് കോടതി വിധിയുടെ സൂചനകൾ മാറിയേക്കാം.

സഹായത്തിന് ഉറ്റുനോക്കുമ്പോൾ, വട്ടശ്ശേരി തിരുമേനിഅക്കാലത്ത് ഓർക്കുന്ന ആദ്യ നാമം ഫാദർ പി.റ്റി. ഗീവർഗീസിന്റേതാണ്. അദ്ദേഹം കോട്ടയത്തി . പെരുനാടിലെ പുതിയ സന്യാസാശ്രമത്തിന്റെ അനുദിന നടത്തിപ്പിൽ മാത്രം ദത്തശ്രദ്ധൻ. പക്ഷെ വട്ടശ്ശേരി മെത്രാപ്പോലീത്തായ്ക്ക് ഒരാവശ്യം വന്നാൽ ആബോ ഗീവർഗീസിന് മറ്റുത്തരവാദിത്തങ്ങൾ മാറ്റിവയ്ക്കുന്നതിനു പ്രയാസമുണ്ടാവില്ല. സഭാനേതൃത്വത്തെയും ഭരണവ്യവസ്ഥയെയും സംബന്ധിച്ച് പ്രത്യേകമായി പഠിക്കാൻ ഫാദർ പി. റ്റി. ഗീവർഗീസ് നിയുക്തനാകുന്നത് അങ്ങനെയാണ്.

എവിടെയാണ് ആദ്യം ശ്രദ്ധിക്കേണ്ടത് എന്നകാര്യത്തിൽ ആബോ ഗീവർഗീസിന് സംശയം തോന്നിയിരിക്കാൻ ഇടയില്ല. മലങ്കരയിലെ നിലവിലിരിക്കുന്ന ഭരണ വ്യവസ്ഥയെ സംബന്ധിച്ച് വ്യക്തത കൈവന്നിട്ട് അധികം നാളായില്ല. ആംഗ്ലിക്കൻ നവീകരണക്കാരുടെ കടന്നുകയറ്റത്തെ ചെറുക്കാൻ അന്ത്യോഖ്യൻ പാരമ്പര്യവുമായുള്ള ബന്ധം ഊട്ടിയുറപ്പിക്കുകയാണെന്ന് തീരുമാനിച്ച്, അന്നത്തെ പാത്രിയർക്കീസിനെ മലങ്കരയിൽ ക്ഷണിച്ചുവരുത്തി സുനഹദോസ് കൂടി, ബാർ ഹെബ്രേയൂസ് എന്ന് അറിയപ്പെടുന്ന മാർ ഗ്രീഗോറിയോസ് അബുൾ ഫരാജ് എന്ന ജ്ഞാനിയായ പ്രധാനാചാര്യൻ പന്ത്രണ്ടാം നൂറ്റാണ്ടിൽ ക്രോഡീകരിച്ച ഹൂദായ കാനോൻ അനുസരിച്ചുവേണം മലങ്കര സഭയിലെ അജപാലന ശുശ്രൂഷകൾ നിർവഹിക്കപ്പെടേണ്ടതെന്ന് തീരുമാനിച്ചത് 1876-ൽ മാത്രമാണ്. ആ തീരുമാനത്തിന്റെ ഭാരം വേദനാപൂർവം ചുമന്ന പുലിക്കോട്ടിൽ മാർ ദിവന്നാസിയോസ് തിരുമേനിയെ ആബോ ഗീവർഗീസ് ചെറുപ്പത്തിൽ പരിചയപ്പെട്ടിട്ടുണ്ട്. അദ്ദേഹത്തിന്റെ പ്രാർത്ഥനാപൂർവമായ കൈവയ്പ്പു വഴിയാണ് ശെമ്മാശ്ശപ്പട്ടം സ്വീകരിച്ചതും. ഹൂദായ കാനോൻ തന്നെയാണ് ആദ്യം പഠിക്കേണ്ടത്.

സുറിയാനിയിലും അതിനുമുൻപ് ഗ്രീക്കിലും നിലവിലിരുന്ന സുന്നഹദോസ് നടപടികളിൽ നിന്നും, മറ്റു പ്രാമാണിക ഗ്രന്ഥങ്ങളിൽ നിന്നും ക്രോഡീകരിച്ചതാണ് ഹൂദായ കാനോൻ എന്ന സമാഹാരം. വിവിധ മൂല്യങ്ങളിൽ നിന്ന് നിയമങ്ങൾ ഉദ്ധരിച്ചതിനു ശേഷം തന്റെ കാലത്തിന് അനുസരിച്ചുള്ള ഒരു അഭിപ്രായം ആവശ്യമെന്ന് തോന്നുന്ന ഇടത്ത് മാർ ഗ്രീഗോറിയോസ് ചേർത്തിരുന്നു. ഹൂദായ എന്ന തലക്കെട്ടിലായിരുന്നു ഈ കാലികമായ അഭിപ്രായം ചേർത്തിരുന്നത്. (അതിൽ നിന്നാണ് ഹൂദായ കാനോൻ എന്ന പേരു സമാഹാരത്തിനു ലഭിച്ചതും.) നാല്പതുഭാഗങ്ങളായി എഴുതിയിട്ടുള്ള ഈ സമാഹാരത്തിലെ ഏഴാംഭാഗം സഭകളിലെ പ്രധാനാചാര്യത്വ ശുശ്രൂഷകളുടെ ക്രമീകരണം പ്രതിപാദിക്കുന്നുണ്ട്. ഇന്നു നമുക്ക് ലഭ്യമായ മലയാളം പരിഭാഷയിൽ കൊടുത്തിരിക്കുന്ന പ്രകാരം നിഖ്യാ സുന്നഹദോസിനെ ഉദ്ധരിച്ച്, ലോകത്തിന്റെ നാലുദിക്കുകളുടെ സഖ്യയനുസരിച്ച്, പാത്രിയർക്കീസുമാർ നാലുപേർ ഉണ്ടായിരിക്കണം, എല്ലാവരുടെയും പ്രധാന തലവൻ റോമായിലെ പാത്രിയർക്കീസും എന്നിങ്ങനെ തുടങ്ങി അലക്സാണ്ട്രിയായിലെ യും 'പുതിയറോം' എന്ന് അറിയപ്പെടുന്ന കോൺസ്റ്റാന്റിനോപ്പിളിലെയും 'പൗരസ്ത്യ ദേശം മുഴുവനിലും അധികാരമുള്ള അന്ത്യോഖ്യായിലെയും' പാത്രിയർക്കീസുമാരെ (ഇതേ ക്രമത്തിൽ) തുടർന്ന് പറയുന്നു. അഞ്ചാം പാത്രിയർക്കാ സ്ഥാനമായി ജറുസലേമിനെക്കുറിച്ച് പിന്നീട് പറയുന്നുണ്ട്.

നിഖ്യാസുന്നഹദോസിന്റെ പേരിലാണ് ഈ കാനോൻ എങ്കിലും ഇതിൽ മേല്പറഞ്ഞ പ്രാരംഭ കാനോനിലും തുടർന്നുള്ള വിശദീകരണങ്ങളിലും കാണുന്ന പദാവലിയും ക്രമീകരണങ്ങളും പിൽക്കാലത്തേതാണ്.

പാത്രിയർക്കീസ് എന്ന പദം 531-ൽ ജസ്റ്റീനിയൻ ചക്രവർത്തിയാണ് നൈയാമികമായി ഉപയോഗിച്ചു തുടങ്ങിയത്. അന്നു പ്രധാന മെത്രാപ്പോലീത്താമാർ എന്ന ക്രമീകരണം ഉയർന്നു വരുന്നതുതന്നെ എഫേസോസിൽ നടന്ന പൊതു സുനഹദോസിനു (431) ശേഷമാണ്.

നിഖ്യാസുന്നഹദോസിന്റെ കാനോനകളിൽ മൂന്ന് മെത്രാപ്പോലീത്താമാരുടെ അധികാരത്തെക്കുറിച്ച് പരാമർശം ഉണ്ട്. റോം, അലക്സാണ്ട്രിയ അന്ത്യോക്യാ (ആറാം കാനൻ). ഏലിയാ (Aelia) എന്ന പേരിൽ പരാമർശിക്കപ്പെടുന്ന ജറുസലേമിനാവണം അടുത്ത സ്ഥാനം എന്നും നിഷ്കർഷിക്കുന്നു (ഏഴാം കാനൻ). നിഖ്യായിൽ സുന്നഹദോസ് നടക്കുന്ന 325-ൽ കോൺസ്റ്റാന്റിനോപ്പിൾ പണിയപ്പെടുന്നതേ ഉള്ളൂ. നഗരം ഉദ്ഘാടനം ചെയ്യപ്പെടുന്നത് 330-ലാണ്. 381 -ൽ ആ നഗരത്തിൽ വച്ചു നടന്ന പൊതുസുനഹദോസിൽ പുതിയ റോം എന്ന സ്ഥാനം ഉപയോഗിക്കപ്പെട്ടു. മെത്രാപ്പോലീത്താമാരുടെ മുൻഗണനാ ക്രമത്തിൽ രണ്ടാമതായി കോൺസ്റ്റാന്റിനോപ്പിളിലെ മെത്രാപ്പോലീത്തായെ പരിഗണിക്കണം എന്ന് നിർദ്ദേശമുണ്ട് (മൂന്നാം കാനൻ; ബാർ ഹെബ്രേയൂസ് പറയുന്നതുപോലെ മൂന്നാമതല്ല, ശ്രദ്ധിക്കുക).

ജറുസലേമിനെപറ്റിയുള്ള പരാമശത്തിൽ ബാർ ഹെബ്രേയൂസ് പറയുന്നത് അവിടുത്തെ മെത്രാൻ സേസറിയായിൽ വസിക്കുന്നു എന്നാണ്. 135-ൽ ഹഡ്രിയാൻ ചക്രവർത്തി ജറുസലേം ഇടിച്ചുനിരത്തി റോമൻ നഗരം പണിതു. ക്രിസ്ത്യാനികൾ അവിടെ പ്രവേശിക്കുന്നത് വിലക്കി. ഈ സാഹചര്യത്തിലാണ് ജറുസലേമിലെ മെത്രാൻ സേസറിയായിൽ താമസിച്ചിരുന്നത്. എന്നാൽ 381-ലെ സുനഹദോസിൽ ജറുസലേം മെത്രാൻ ജറുസലേമിൽ തന്നെ താമസിക്കുന്നു എന്ന് വ്യക്തമാണ്. കോൺസ്റ്റന്റൈൻ മത സ്വാതന്ത്ര്യം നൽകിയതിനു ശേഷം വന്ന മാറ്റമാണിത്. ജറുസലേമിനു മറ്റ് പ്രധാന നഗരങ്ങളോടൊപ്പം സ്ഥാനം ലഭിച്ചത് 431 -ലെ എഫേസൂസ് സുനഹദോസിനടുത്ത് മാത്രമാണ്. അപ്പോൾ, ജറുസലേമിലെ പാത്രിയർക്കാ സ്ഥാനത്തെക്കുറിച്ച് പറയുന്ന ബാർ ഹെബ്രേയൂസ് നിഖ്യാ സുനഹദോസിന്റെ കാലത്തുണ്ടായിരുന്ന ചരിത്ര സാഹചര്യം വിവരിക്കുന്നതെന്തിനാണ്? മൂല രേഖകളിൽ ഉണ്ടായിരുന്ന വിവരങ്ങൾ അദ്ദേഹം കലർത്തി എഴുതിയപ്പോൾ തെറ്റുപറ്റിയതാണെന്ന് വ്യക്തം.

അനുബന്ധ കാനോനുകളായി പറയുന്ന ചില വിവരങ്ങൾ കൂടുതൽ പ്രസക്തമാണ്. 1) പൗരസ്ത്യ നാട്ടിലെ മെത്രാപ്പോലീത്ത കാതോലിക്കാ സ്ഥാനം ഏറ്റിരിക്കുന്നു എന്നും, അദ്ദേഹത്തിനു ജറുസലേമിലെ പാത്രിയർക്കീസിനു തുല്യമായ ബഹുമാനം നൽകണം എന്നും ചേർത്തിട്ടുണ്ട്. സെലൂസിയായിലെ മെത്രാപ്പോലീത്ത കാതോലിക്കാ സ്ഥാനം ഏൽക്കുന്നത് 410-നു ശേഷമാണ്. 2) അന്ത്യോക്യായിലെ മെത്രാപ്പോലീത്ത സൈപ്രസിലെ മെത്രാൻ തെരഞ്ഞെടുപ്പിൽ കൈ കടത്തുന്നതിനെ എഫേസൂസിലെ സാർവത്രിക സുനഹദോസ് പൂർണമായും (431) വിലക്കിയിരുന്നു. ഈ വിലക്കിനെ മറച്ചുകൊണ്ടുള്ള വാചകമാണ് ബാർ ഹെബ്രേയൂസ് നൽകുന്നത്. സൈപ്രസുകാർ പാത്രിയർക്കീസിന്റെ സമ്മതത്തിനു വിധേയമായി തെരഞ്ഞെടുപ്പ് നടത്തണമെന്നും, പാതിയർക്കീസ് തെരഞ്ഞെടുപ്പ് തടസ്സപ്പെടുത്തരുതെന്നുമാണ് ഹൂദായ കാനോൻ പറയുന്നത്. സൈപ്രസിലെ മെത്രാൻ തെരഞ്ഞെടുപ്പിനെ പറ്റി മുൻകാലത്ത് നിയമം ഒന്നും ഉണ്ടായിട്ടില്ലാത്ത സ്ഥിതിക്ക്, എഫേസൂസിലെ പരാമർശം കൂടി ചേർത്താണ് ഹൂദായ കാനോനിലെ വാചകങ്ങൾ എഴുതിയിട്ടുള്ളത്. കോൺസ്റ്റാന്റിനോപ്പിളിനു മുകളിൽ അലക്സാണ്ട്രിയയെ പ്രതിഷ്ഠി



ക്കുന്നത് നിഖ്യാസുന്നഹദോസിനോടുള്ള വിധേയത്ത്വം കൊണ്ടോ, കോൺസ്റ്റാന്റിനോപ്പിളിനു കൈവന്ന പെട്ടെന്നുള്ള ഉയർച്ചയിലുള്ള അതൃപ്തി കൊണ്ടോ ആവാം.

ചുരുക്കത്തിൽ നിഖ്യാ മുതൽ എഫേസൂസ് വരെയുള്ള സാർവത്രിക സുനഹദോസുകളിൽ നടത്തിയ കാനോനിക ക്രമീകരണങ്ങളുടെ അന്ത്യോക്യൻ പക്ഷം പിടിച്ചുള്ള വ്യാഖ്യാനം ആണ് ഹൂദായ കാനോനിൽ കാണുന്നത്. അതിൽ ഉപയോഗിച്ചിരിക്കുന്ന പാത്രിയർക്കീസ് എന്ന വാക്ക് മിയഫിസൈറ്റ് സഭകൾ വേർതിരിയാൻ ഇടയായകാലം (കാൽസിഡോൺ സുനഹദോസ്, 451) കഴിഞ്ഞ് ഉണ്ടായതുമാണ്. കാൽസിഡോൺ കൗൺസിലിനു ശേഷം നടത്തിയ പുനർ വ്യാഖ്യാനത്തിൽ പോലും റോമാ സിംഹാസനത്തിന്റെ പ്രത്യേക സ്ഥാനം ഹൂദായ കാനോൻ എടുത്തുകാട്ടുന്നു എന്നത് തികച്ചും ശ്രദ്ധയർഹിക്കുന്നതാണ്.

മാർ ഈവാനിയോസ് തന്റെ വായനയ്ക്കും പഠനത്തിനും ഉപയോഗിച്ച കാനോനിക ഉറവിടങ്ങൾ ഏതൊക്കെ എന്ന് ഇതെഴുതുന്ന ആളിനു തീർച്ചയില്ല. പക്ഷെ ഹൂദായ കാനോനിലെ ഈ വ്യവസ്ഥയെക്കുറിച്ച് ബഥനിയോഗത്തിൽ നടത്തിയ പ്രസംഗത്തിൽ അദ്ദേഹം എടുത്തുപറയുന്നുണ്ട്. സഭയിലെ അതിപൗരാണികമായ ഈ പാരമ്പര്യം, റോമായിലെ പ്രധാനാചാര്യനുണ്ടായിരുന്ന പ്രത്യേക സ്ഥാനം, യാക്കോബായ സഭ ആരാധനാക്രമത്തിൽ നടത്തുന്ന പ്രാർത്ഥനകളിലും പ്രതിഫലിക്കുന്നുണ്ടെന്ന് അദ്ദേഹം പ്രത്യേകം ചൂണ്ടിക്കാട്ടുന്നു (വിശ്വാസ ധോരണി, 120–121).

നൈയാമിക ഉറവിടങ്ങളുമായി ബന്ധപ്പെട്ട പഠനം അദ്ദേഹത്തെ കത്തോലിക്കാ സഭയെക്കുറിച്ചുള്ള ഉയർന്ന ബോധ്യങ്ങളിലേക്കെത്തിച്ചു എന്ന് വ്യക്തമാക്കുന്ന മറ്റൊരു കാര്യമുണ്ട്. ഈ പഠനങ്ങളുമായി ബന്ധപ്പെട്ട സംശയങ്ങൾ നിരാകരിക്കുന്നതിന് അദ്ദേഹം സഹായം തേടിയത് ഇംഗ്ലണ്ടിലെ ഏറ്റവും പുരാതന കത്തോലിക്കാ വിദ്യാലയത്തിലെ സഭാചരിത്ര പ്രൊഫസർ ആയിരുന്ന ഡോ. അഡ്രിയാൻ ഫോർതെസ്ക്യൂവിന്റെ അടുത്താണ്. പൗരസ്ത്യ സഭകളെക്കുറിച്ചും സുറിയാനി ഭാഷയെക്കുറിച്ചും മികച്ച അറിവുണ്ടായിരുന്ന ഈ മഹാപണ്ഡിതൻ പൗരസ്ത്യ സഭകളുടെ പുനരൈക്യചരിത്രത്തെക്കുറിച്ച് പുസ്തകം എഴുതിയിട്ടുണ്ട്. ആംഗ്ലിക്കൻ സഭയിലെ പുനരൈക്യ പാതയായിരുന്ന ഓക്സ്ഫോഡ് മൂവ്മെന്റിൽ സജീവപ്രവർത്തകനായിരുന്നു അദ്ദേഹത്തിന്റെ പിതാവ്. നന്നേ ചെറുപ്പത്തിൽ തന്നെ മരിച്ച ഫോർതെസ്ക്യൂവിന്റെ ജീവിതത്തിന്റെ അവസാന നാളുകളിൽ ഉണ്ടായ ആ പരിചയം പുനരൈക്യ പന്ഥാവ് തെരഞ്ഞെടുക്കുന്നതിൽ മാർ ഈവാനിയോസിനെ പ്രചോദിപ്പിച്ചിട്ടുണ്ടാവും.

സത്യസന്ധമായ അന്വേഷണം നടത്തിയിരുന്നവർക്ക് എത്ര മാത്രം പ്രചോദനകരമായിരുന്നു സഭാനിയമപാരമ്പര്യത്തെക്കുറിച്ചുള്ള അറിവെന്ന് വെളിവാക്കുന്ന മറ്റൊരു കാര്യം മാറർഗരറ്റ് ഗിബ്ബൺസ് പരാമർശിക്കുന്നുണ്ട്. ഫീലിപ്പോസ് ജഡ്ജി എന്ന് മാർ ഈവാനിയോസ് ഇടയ്ക്കിടെ പരാമർശിക്കുന്ന ശ്രീ. എ. പീലിപ്പോസ് ആയിരുന്നു വട്ടശ്ശേരി തിരുമേനിയുടെ ആദ്യകാല നിയമകാര്യോപദേശകനും സഭാകേസിലെ വക്കീലും. പിന്നീട് ജഡ്ജി ആയപ്പോൾ അദ്ദേഹം കേസിൽ നിന്ന് വിട്ടു എങ്കിലും, സഭാകേസുമായി ബന്ധപ്പെട്ടുനടത്തിയ നിയമപഠനങ്ങൾ അദ്ദേഹത്തെയും പുനരൈക്യത്തിന്റെ പാതയിൽ എത്തിച്ചു. അദ്ദേഹത്തിനു ശേഷം റാവു സാഹിബ് പി. കെ. വർഗീസ് ആയിരുന്നു കേസ് ഏറ്റെടുത്തത്. മറുവശത്ത്, പാത്രിയർക്കീസ് പക്ഷത്തിനു വേണ്ടി വാദിക്കാൻ എത്തിയത് ശ്രീ.പി.എ. എബ്രഹാമും. സഭാകേസുകളുടെ നൈയാമിക പശ്ചാത്തലം പഠിച്ച ഇരുവരും പിൽക്കാലത്ത് കത്തോലിക്കാ സഭയിൽ എത്തിച്ചേർന്നു. (മാർഗരറ്റ് ഗിബ്ബൺസ്, 6162)

സഭാനിയമ ചരിത്രത്തിൽ പിതാവ് നടത്തിയ പഠനത്തിന്റെ വിശദാംശങ്ങൾ പൊതു ശ്രദ്ധയ്ക്കായി പ്രസിദ്ധീകരിക്കപ്പെട്ടിട്ടില്ലെങ്കിലും, ചുരുങ്ങിയ സൂചനകൾ തന്നെ നൽകുന്ന ഫലം സുവ്യക്തമാണ്. നൈയാമിക പാരമ്പര്യം പത്രോസിന്റെ സിംഹാസനത്തിന് സഭാകൂട്ടായ്മയിലുള്ള അനിഷേധ്യമായ പ്രഥമസ്ഥാനത്തിൻ അടിവരയിടുന്നു.






# എന്താണു സത്യം

**റ്റൈറ്റസ് ഡിക്രൂസ്**
**കൊച്ചുവേളി**

ലോകത്തിലെ സകല മനുഷ്യരുടെയും പാപപരിഹാരത്തിനായി കാൽവരിയിൽ യാഗമാകുവാൻ മനുഷ്യനായി അവതരിച്ച ദൈവപുത്രനായ യേശുക്രിസ്തുവിനോട് ഗവർണർ പീലാത്തോസ് പ്രസക്തമായ ഒരു ചോദ്യം ചോദിക്കുന്നുണ്ട്. 'എന്താണു സത്യം' (യോഹ. 18:38). വളരെ ധർമ്മ സങ്കടത്തിലായിരുന്നതു കൊണ്ടാണ് പീലാത്തോസ് ഈ ചോദ്യം യേശുവിനോട് ചോദിക്കുന്നത്. കാരണം യേശു നിരപരാധിയാണെന്ന് പീലാത്തോസ് മനസ്സിലാക്കിയിരുന്നു. ഭാര്യയും അദ്ദേഹത്തോടഭ്യർത്ഥിച്ചു. 'ആ നീതിമാന്റെ കാര്യത്തിൽ ഇടപെടരുത്. അവൻ മൂലം സ്വപ്നത്തിൽ ഇന്നു ഞാൻ വളരെയേറെ ക്ലേശിച്ചു' (മത്താ. 27:19). മാത്രമല്ല, യേശുവിന്റെ നോട്ടവും വചനവും പീലാത്തോസിന്റെ ഹൃദയത്തെ ഇളക്കി മറിച്ചുകൊണ്ടിരുന്നു.

പീലാത്തോസ് വളരെ ക്രൂരനും നിഷ്ഠൂരനുമായിരുന്നു എന്നാണ് ചില ചരിത്രകാരന്മാർ രേഖപ്പെടുത്തിയിരിക്കുന്നത്. യൂദയായിലെ ഗവർണ്ണറായിരുന്ന അദ്ദേഹം സീസറിന്റെ പ്രീതി സമ്പാദിക്കുവാൻ റോമൻ ചക്രവർത്തിയെ യഹൂദരുടെ രാജാവായി അംഗീകരിക്കുവാനും, റോമാസാമ്രാജ്യത്തിന്റെ അധികാരസീമയിൽ നിന്നു മോചനം പ്രാപിക്കുവാൻ പ്രക്ഷോപണങ്ങളും വിപ്ലവങ്ങളും നടത്തിയിരുന്ന യഹൂദരെ അടിച്ചമർത്താനും വളരെ ക്രൂരമായിട്ടാണ് പ്രവർത്തിച്ചിരുന്നത്. അനേകരെ വാളിനിരയാക്കിയിട്ടുണ്ട്. ആരെയും വിധിക്കാനും വധിക്കാനും ഒരു മടിയുമില്ലാതിരുന്ന പീലാത്തോസ് ഒരാളുടെ മുമ്പിൽ മാത്രം പതറിപ്പോയി. സത്യം തന്നെയായ നസ്രാനായ യേശുവിന്റെ മുൻപിൽ. യേശുവിനെ എങ്ങനെയും മോചിപ്പിക്കണമെന്ന് പീലാത്തോസിന് ആഗ്രഹമുണ്ടായിരുന്നു. അതുകൊണ്ടാണ് വിജാതിയനായ പീലാത്തോസ് യഹൂദരോട് ചോദിക്കുന്നത്, നിങ്ങളുടെ രാജാവിനെ നിങ്ങൾക്ക് വിട്ടുതരട്ടെയോ? യഹോവയല്ലാതെ മറ്റൊരു രാജാവ് തങ്ങൾക്കില്ലായെന്ന് എപ്പോഴും പറയുമായിരുന്ന യഹൂദരും യഹൂദസംഘത്തിന്റെ നേതാക്കളായ കയ്യാഫാസും അന്നാസും പറഞ്ഞു. സീസറല്ലാതെ മറ്റൊരു രാജാവ് ഞങ്ങൾക്കില്ല. മാത്രമല്ല, നീ യേശുവിനെ മോചിപ്പിക്കുന്ന പക്ഷം നീ സീസറിന്റെ സ്നേഹിതനുമല്ല. താൻ സീസറിന്റെ സ്നേഹിതനല്ലായെന്ന് യഹൂദർ സീസറിനു പരാതി നൽകിയാൽ തന്റെ അധികാരവും, പദവിയും, സ്ഥാനമാനങ്ങളും പോകും എന്നു മനസ്സിലാക്കിയ പീലാത്തോസ് തന്റെ രാഷ്ട്രീയ ഭാവി ഉറപ്പിച്ചു നിർത്തുവാൻ യേശുവിനെ കുരിശുമരണത്തിനിരയാക്കി, യഹൂദർക്ക് വിട്ടുകൊടുക്കുകയാണ്.

യേശുവിന്റെ കുരിശുമരണത്തിന് ശേഷമുള്ള പീലാത്തോസിന്റെ ജീവിതം വളരെ അസ്വസ്ഥജനകമായിരുന്നു. നീതിമാനായ യേശുവിനെ യഹൂദപ്രമാണികളുടെ നിർബന്ധബുദ്ധിക്കും സമ്മർദ്ധതന്ത്രങ്ങൾക്കും വഴങ്ങി, കുരിശുമരണത്തിനായി അന്യായമായി വിധിച്ചതിന്റെ കുറ്റബോധവും അസ്വസ്ഥതയും പീലാത്തോസിനെ നിരന്തരം വേട്ടയാടിക്കൊണ്ടിരുന്നു. അതുമൂലം വളരെ ക്രൂരതയോടെ അദ്ദേഹം യഹൂദരോട് പെരുമാറി. ഒരു ചെറിയ കുറ്റംപോലും കണ്ടുപിടിച്ച് യഹൂദരെ പീഢിപ്പിച്ചുകൊണ്ടിരുന്നു. ഉറക്കമില്ലാത്ത രാത്രികളും, ഉറക്കത്തിൽ ദുഃസ്വപ്നം കണ്ട് ഞെട്ടിയുണരുന്നതും, ആവശ്യമുള്ളതിനും ഇല്ലാത്തതിനും ക്രുദ്ധനാകുന്നതും പീലാത്തോസിന്റെ ജീവിതത്തിന്റെ ഭാഗമായിത്തീർന്നിരുന്നു. അധികാരവും പദവിയും സ്ഥാനമാനങ്ങളും അദ്ദേഹത്തിന് സമാധാനം നൽകിയില്ല. കൊട്ടാരവും ധനവും വേണ്ടപ്പെട്ടവരും അദ്ദേഹത്തെ സന്തോഷിപ്പിച്ചില്ല. സകലരും സകലതും പ്രതികാരത്തോടെ തന്നെ തുറിച്ചുനോക്കുന്നതുപോലെ അദ്ദേഹത്തിന് അനുഭവപ്പെട്ടു. ജീവിതം ദുസ്സഹമായ പീലാത്തോസ്, യേശുവിനെ ഒറ്റിക്കൊടുത്ത യൂദാസിനെപ്പോലെ അവസാനം ആത്മഹത്യ ചെയ്യുവാൻ ചിന്തിച്ചു. ഈ നാളുകളിൽ ഭാര്യ ക്ലോഡിയ പീലാത്തോസിന്റെ മാനസാന്തരത്തിനായി കണ്ണീരൊഴുക്കി പ്രാർത്ഥിച്ചുകൊണ്ടിരുന്നു. കാരണം യേശുവിന്റെ മരണത്തിനുമുമ്പുതന്നെ യേശു നീതിമാനാണെന്ന് ഒരു സ്വപ്നത്തിലൂടെ ക്ലോഡിയായ്ക്കു ദൈവീക വെളിപാട് ലഭിച്ചിരുന്നു. അതുകൊണ്ട്, യേശുവിൽ വിശ്വസിച്ച ക്ലോഡിയ യേശുവിനെക്കുറിച്ച് അറിയാൻ വളരെ ദാഹിച്ചു. യേശുവിനെ അറിയാനുള്ള ഈ ദാഹം അവളെ ക്രിസ്തുവിന്റെ അനുയായിയാക്കിമാറ്റി. അവൾ പീലാത്തോസ് അറിയാതെ രഹസ്യത്തിൽ ക്രിസ്തുമതം സ്വീകരിച്ച് ക്രിസ്ത്യാനിയായിത്തീർന്നു.

ആത്മഹത്യ ചെയ്യുവാൻ ചിന്തിച്ചുകൊണ്ടിരുന്ന പീലാത്തോസിനോട് ക്ലോഡിയ പറഞ്ഞു. അങ്ങ് ആത്മഹത്യ ചെയ്യരുത്! നമ്മെ രക്ഷിക്കുവാൻ യേശുവിനു മാത്രമേ കഴിയൂ. ഞാൻ യേശുവിൽ വിശ്വസിച്ചതുകൊണ്ട് എനിക്ക് സമാധാനം ലഭിച്ചു. അതുകൊണ്ട്, അങ്ങറിയാതെ ഞാൻ ക്രിസ്തുമതം സ്വീകരിച്ചു. അനുതപിച്ച് തിരിച്ചു വരുന്നവരെ രക്ഷിക്കുന്ന രക്ഷകനാണ് യേശു. യേശുവിന്റെ ശിക്ഷ്യനായ യാക്കോബ് ശ്ലീഹായുടെ അടുക്കലേക്ക് നമുക്ക് പോകാം. അദ്ദേഹം നീതിമാനായ യേശുവിനെക്കുറിച്ച് അങ്ങയെ പഠിപ്പിക്കും. യാക്കോബ് ശ്ലീഹായുടെ അടുക്കലെത്തിയ പീലാത്തോസിനോട് യാക്കോബ് ശ്ലീഹാ പറഞ്ഞു. ദൈവം സ്നേഹമയനായ പിതാവാണ്. പശ്ചാത്തപിക്കുന്ന പാപിക്കു മാപ്പുകൊടുക്കുന്നവനാണ്. തെറ്റുകൾ ഏറ്റുപറഞ്ഞ് ജ്ഞാനസ്നാനം സ്വീകരിക്കുവാൻ അദ്ദേഹം ഉപദേശിച്ചു. തന്നെ ക്രൂശിച്ചവർക്ക് വേണ്ടിപ്പോലും പ്രാർത്ഥിച്ച യേശു തന്നോടും ക്ഷമിക്കുമെന്ന് പീലാത്തോസിന് മനസ്സിലായി. അങ്ങനെ പീലാത്തോസും ക്രിസ്ത്യാനിയായി. സത്യം എന്താണെന്ന് വൈകിയാണെങ്കിൽപ്പോലും പീലാത്തോസ് കണ്ടെത്തുകയും ചെയ്തു. കൂടെയുണ്ടായിരുന്നവരെയും ക്രിസ്ത്യാനികളാക്കുവാൻ പീലാത്തോസിന് സാധിച്ചു. 'കോപ്പ്റ്റിക് സഭ' പീലാത്തോസിനെയും ഭാര്യയെയും വിശുദ്ധരുടെ പട്ടികയിൽ ഉൾപ്പെടുത്തിയിട്ടുണ്ട്.

ഇത് വായിക്കുന്ന യേശുവിന്റെ പ്രിയപ്പെട്ട സഹോദരാ, സഹോദരീ, നമ്മുടെ ജീവിതത്തെ ആത്മപരിശോധന ചെയ്യേണ്ട സമയമാണിത്. ദൈവത്തെ അറിയാൻ അവിടുന്ന് ഇപ്പോൾ ഒരുക്കിത്തരുന്ന അനുകൂലമായ അവസരങ്ങൾ പൂർണ്ണമായും നമുക്ക് പ്രയോജനപ്പെടുത്താം. ദൈവം നൽകുന്ന അവസരങ്ങൾ നഷ്ടപ്പെടുത്തുന്നവരുടെ ഗണത്തിൽ നാം അകപ്പെടരുത്. 'ഈ ചെറിയവരിൽ ഒരുവൻപോലും നശിച്ചു പോകാൻ എന്റെ സ്വർഗസ്ഥനായ പിതാവ് ഇഷ്ടപ്പെടുന്നില്ല'. (മത്താ. 18:14) എന്ന യേശുവിന്റെ വചനം നമുക്കോർക്കാം. ദൈവത്തെ വെളിപ്പെട്ടുകിട്ടുന്ന ഈ കാലഘട്ടത്തിൽത്തന്നെ ജീവിക്കുവാൻ അവസരം തന്ന കർത്താവിനോട് നന്ദി പറയാം.





# ഉപകാര സ്മരണ

**ഷേർലി, കോന്നാത്ത്വീട്**

# മലങ്കര സുറിയാനി കത്തോലിക്കാസഭ
# മീഡിയാ കമ്മീഷൻ

## മാധ്യമ ശില്പശാല

2014 ഒക്ടോബർ 29,30,31 (ബുധൻ, വ്യാഴം, വെള്ളി)

1 ഒക്ടോബർ 2014

പ്രിയപ്പെട്ട അച്ചാ/സിസ്റ്റർ/സർ,

മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ സഭാതല മീഡിയാ കമ്മീഷന്റെ ആഭിമുഖ്യത്തിൽ നമ്മുടെ സഭയുടെ വിവിധ മേഖലകളിൽ, മാധ്യമം/പബ്ലിക് റിലേഷൻസ് കാര്യങ്ങളുമായി ഇടപെടുന്ന വൈദികർ, സന്യസ്തർ, അൽമായർ എന്നിവർക്കുവേണ്ടി ഒരു മാധ്യമ ശില്പശാല കഴിഞ്ഞ പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസിന്റെ തീരുമാന പ്രകാരം നടത്തുവാൻ തീരുമാനിച്ചിരിക്കുകയാണ്. പ്രസ്തുത പരിപാടി ഒക്ടോബർ 29,30,31 (ബുധൻ, വ്യാഴം, വെള്ളി) തീയതികളിൽ തിരുവനന്തപുരം പട്ടം കാതോലിക്കേറ്റ് സെന്ററിൽ വച്ചു നടക്കും. മുതിർന്ന മാധ്യമപ്രവർത്തകനും സഭാതല മീഡിയ കമ്മീഷനംഗവുമായ ശ്രീ ബോബി ഏബ്രഹാം ഈ ശില്പശാലയുടെ ഡയറക്ടർ ആയിരിക്കും. മാധ്യമരംഗത്തെ പ്രമുഖർ വിവിധ സെഷനുകൾക്ക് നേതൃത്വം നൽകും. അഭിവന്ദ്യ കാതോലിക്കാബാവാ തിരുമേനി ശിൽപശാല ഉത്ഘാടനം ചെയ്യും.

നമ്മുടെ സഭയിലെ വിവിധ രൂപതകളിലെ ചാൻസിലർമാർ, പി.ആർ.ഓ, മീഡിയ കോ-ഓർഡിനേറ്റർ, ബുള്ളറ്റിൻ എഡിറ്റർമാർ, വിവിധ പ്രസിദ്ധീകരണങ്ങളുടെ എഡിറ്റർമാർ, പ്രമുഖ സ്ഥാപനങ്ങളുടെ പി.ആർ.ഓ മാർ, സന്യാസ സന്യാസിനീ സമൂഹങ്ങളിലെ ഓരോ പ്രോവിൻസിൽ നിന്നും സെക്രട്ടറിമാർ, ഈ മേഖലയുമായി ബന്ധപ്പെട്ട് പ്രവർത്തിക്കുന്ന ഒന്നോ രണ്ടോ വൈദികരും സിസ്റ്റേഴ്സും, ഈ മേഖലയിൽ ഉപരിപഠനം നടത്തിയിട്ടുള്ള ബഹു. വൈദികർ, സിസ്റ്റേഴ്സ്, വിവിധ സംഘടനകളുടെ സഭാതല പ്രസിഡന്റുമാർ, സഭാതല മീഡിയ കമ്മീഷനിലെ അംഗങ്ങൾ എന്നിവരാണ് ഈ പരിപാടിയിൽ പങ്കെടുക്കേണ്ടത്. ഇതിൽ പങ്കെടുക്കുന്നവർ മീഡിയാ കമ്മീഷൻ സെക്രട്ടറി ഡോ. ഏബ്രഹാം ജോസഫിനെ വിവരം അറിയിക്കേണ്ടതാണ്. (ഫോൺ 9388938861, Email: profajay@hotmail.com)

സ്നേഹപൂർവ്വം,

**+ ബിഷപ്പ് സാമുവൽ മാർ ഐറേനിയോസ്**

**ചെയർമാൻ, മീഡിയാ കമ്മീഷൻ.**

# അഭിനന്ദനങ്ങൾ





## റവ. ഫാ. ജയിംസ് പാറവിളയും റവ. ഡോ. മാത്യു മനക്കരക്കാവിലും കോർ-എപ്പിസ്കോപ്പാമാർ

തിരുവനന്തപുരം മേജർ അതിരൂപതയിലെ വൈദികരായ ഫാ. ജയിംസ് പാറവിളയെയും റവ. ഡോ. മാത്യു മനക്കരക്കാവിലിനെയും മേജർ ആർച്ച്ബിഷപ്പ് കർദ്ദിനാൾ മാർ ബസേലിയോസ് ക്ലീമീസ് കാതോലിക്കാബാവാ കോർ-എപ്പിസ്കോപ്പാമാരായി നിയമിച്ചു. ഇളമാട് ഇടവകാംഗമായ ഫാ. ജയിംസ് പാറവിള 1976-ലാണ് വൈദികപട്ടം സ്വീകരിച്ചത്. അതിരൂപതയിലെ വിവിധ ഇടവകകളിൽ വികാരിയായിരുന്നു. കൊട്ടാരക്കര, തിരുവനന്തപുരം വൈദികജില്ലാ വികാരിയായിരുന്നു. 2000 മുതൽ 2013 വരെ മേജർ അതിരൂപതാ വികാരി ജനറൽ ആയിരുന്നു. ഇപ്പോൾ പട്ടം സെന്റ് മേരീസ് കത്തീഡ്രൽ വികാരിയും മേജർ അതിരൂപതാ കോളേജ് എഡ്യൂക്കേഷൻ സെക്രട്ടറിയുമാണ്. പുത്തൂർ ഇടവാകാംഗമായ ഫാ. മാത്യു മനക്കരക്കാവിൽ 1983-ലാണ് വൈദികപട്ടം സ്വീകരിച്ചത്. ദീർഘകാലം മാർ ഈവാനിയോസ് കോളേജിൽ അധ്യാപകൻ, ബർസാർ, പ്രിൻസിപ്പൽ എന്നീ നിലകളിൽ പ്രവർത്തിച്ചു. വിവിധ സർവ്വകലാശാലകളുടെ സമിതികളിൽ അംഗമായിരുന്നു. ഫ്രഞ്ച് സാഹിത്യത്തിൽ ഡോക്ടറേറ്റ് ഉണ്ട്. ഇപ്പോൾ തിരുവനന്തപുരം മേജർ അതിരൂപതയുടെ വികാരി ജനറൽ ആണ്. പുതിയ കോർ എപ്പിസ്കോപ്പാമാർ നവംബർ ഒന്നാം തീയതി പട്ടം സെന്റ് മേരീസ് കത്തീഡ്രലിൽ നടക്കുന്ന വി. കുർബാന മദ്ധ്യേ കർദ്ദിനാൾ മാർ ബസേലിയോസ് ക്ലീമീസ് കാതോലിക്കാബാവായിൽ നിന്നും സ്ഥാനചിഹ്നങ്ങൾ സ്വീകരിക്കുന്നതാണ്.

RNI Licence No. 5675/1960
Registered-Postal Reg. No. KL/TV(N)284/2012-14
Date of Publication 27th of every month Posting Date 28, 29 of every month
Christavakahalam Monthly October 2014
Annual Subscription Rs. 150/-
Single Copy Rs. 15/-

# സഭയുടെ കെട്ടുപണിയിൽ പങ്കാളികളാകാം




## ക്രൈസ്തവ കാഹളം

മലങ്കരസുറിയാനി കത്തോലിക്കാ സഭയിലെ
പ്രഥമ പ്രസിദ്ധീകരണം.

**വായിക്കുക**
**വരിക്കാരാകുക**
**പ്രചരിപ്പിക്കുക**

ഏറെ പുതുമകളോടെ,
പുതിയ പംക്തികളോടെ
കെട്ടിലും മട്ടിലും ആകർഷകമായി
എല്ലാ കുടുംബങ്ങളിലേക്കും.

നിങ്ങളുടെ ജീവിതത്തിലെ സുപ്രധാന നിമിഷങ്ങൾ
കാഹളം വായനക്കാരുമായി പങ്കുവയ്ക്കുക.
വിവാഹം, വിവാഹവാർഷികം, ചരമവാർഷികം
എന്നിവയുടെ പരസ്യങ്ങൾ മിതമായ നിരക്കിൽ
കാഹളം പ്രസിദ്ധീകരിക്കുന്നു.

Published by The Director, Communication Media, Major Archdiocese of Trivandrum
Printed at St. Mary's Press, Pattom, Trivandrum-4, Ph: 0091 471 2446116, 2443374, e-mail: stmaryspresspattom@gmail.com